വസ്തുക്കളെയും സംബന്ധിച്ച് വിചിന്തനം ചെയ്യപ്പെടുന്നുണ്ട്.

ഒരു ചോദ്യം ബാക്കിയായി. വായനക്കാർ പറയുന്നു ലഗ്നം പന്ത്രണ്ടുതന്നെയാണുള്ളതെന്ന്. ആ സ്ഥിതിക്ക് ഒരു ലഗ്നം ആകാശത്തിൽ സുമാർ രണ്ടുമണിക്കൂർ നില്ക്കുന്നുണ്ട്. ഈ രണ്ടു മണിക്കൂറിനുള്ളിൽ എത്ര കുഞ്ഞുങ്ങൾ ജനിച്ചിട്ടുണ്ടായിരിക്കും എന്നറിയാൻ പാടില്ല! എന്താ അവരുടെയെല്ലാം ഭാഗ്യം ഒന്നുപോലെയായിരിക്കുമോ? ജോതിഷി ഇതിനുത്തരം പറയും— അല്ല അങ്ങനെ ഉണ്ടാകാൻ പോകുന്നില്ല എന്ന്. ലഗ്നത്തിലെ ഈ രണ്ടുമണിക്കൂറിനുള്ളിലെ ഓരോ നിമിഷത്തിലും ചില ചില വിശേഷതകളുണ്ട്. ഒരു ലഗ്നത്തിൽ ജനിക്കുന്നവരുടെ പൊതുവായുള്ള കാര്യങ്ങൾ മിക്കവാറും തുല്യംതന്നെയാവും. എന്നാൽ സൂക്ഷ്മമായ വ്യത്യാസത്തിൽ മാററം വേണ്ടുവോളം ഉണ്ടായിരിക്കും. ഈ കാര്യം ശ്രദ്ധയിൽ വെച്ചുകൊണ്ട് ജ്യോതിഷികൾ ലഗ്നത്തെ പലതായി വിഭജിച്ചിട്ടുണ്ട്. അയാൾ ഇത്തരം സകല കാര്യങ്ങളും നോക്കിയിട്ടാണ് ഫലം പറയുന്നത്.

പഴയ സമ്പ്രദായത്തെ അപേക്ഷിച്ച് പുതിയ സമ്പ്രദായത്തിന്റെ അന്തരം വ്യക്തമാക്കുമ്പോൾ ഈ പുതിയ സമ്പ്രദായം മുഖേന എത്ര ലാഭം അഥവാ എത്ര നഷ്ടം ഉണ്ടായി എന്ന കാര്യംകൂടി പര്യാലോചിക്കുന്നത് ഉചിതമെന്നു കരുതുന്നു. പഴയ ജ്യോതിഷികൾക്ക് പ്രകൃതിയെക്കുറിച്ച് സൂക്ഷ്മാദ്ധ്യയനം സാധിക്കേണ്ടതുണ്ടായിരുന്നു. വേറെ ആരുടെയെങ്കിലും പരിശ്രമംകൊണ്ട് അയാൾക്കു കുറച്ചുമാത്രമേ ലാഭമെടുക്കാൻ കഴിഞ്ഞിരുന്നുള്ളു. കാർഷികാഭിവൃദ്ധി അഥവാ യുദ്ധത്തെ സംബന്ധിക്കുന്ന പ്രശ്നങ്ങളുടെ ഉത്തരമായി അയാൾക്ക് പ്രകൃതിയുടെ നാനാവിധ സത്യങ്ങളെക്കുറിച്ച് അദ്ധ്യയനം ചെയ്യേണ്ടതുണ്ടായിരുന്നു. ഉദാഹരണാർത്ഥം, അയാൾക്കറിയേണ്ടതുണ്ടായിരുന്നു, ആഷാഢയോഗദിവസം ഏതു സമയത്താണോ സൂര്യൻ അസ്തമിക്കുന്നത് ആ സമയത്ത് പൂർവ്വീപവനൻ പൂർവ്വസമുദ്രത്തിന്റെ തരംഗശിഖരങ്ങളിൽ ആസ്ഫാലനം ചെയ്തിട്ട് ആഘൂർണ്ണിതമാകുകയോ അഥവാ ചന്ദ്രസൂര്യന്മാരുടെ കിരണമാകുന്ന ജടയുടെ അഭിസംഘാതത്താൽ ബദ്ധമാകയോ ചെയ്താൽ പാരിടം മുഴുവൻ അനേകം സ്ഥാനങ്ങളിൽ നീലമേഘപടലസമ്പന്നവും ശാരദീയസംവർദ്ധിതവും ഫലസസ്യമയവും ആയി ഭവിക്കുകയും പ്രചുരമായ പരിമാണത്തിൽ വാസന്തികാന്നം ഉണ്ടാകുകയും ചെയ്യുന്നു എന്ന്. അതായത് ശരൽക്കാലത്തെയും വസന്തത്തിലെയും വിളകൾ സമൃദ്ധമായി ഉണ്ടാകുന്നു. (ബൃ 27/1) സൂര്യൻ അസ്തമിക്കുമ്പോൾ നൈർ ഋത്യകോണിൽകൂടിയുള്ള കാററ് ഏലക്കായയെയും ലവംഗലതികകളെയും സമുദ്രതടത്തിൽ കൊണ്ടുചെന്നാക്കിയാൽ ക്ഷുത്തൃപിപാസകാരണമായി, മനുഷ്യന്റെ അസ്ഥികൂട്ടങ്ങളുടെയും തൃണഗുച്ഛങ്ങളുടെയും കനംകൊണ്ടു വഴങ്ങിയിട്ട് പൃഥ്വി ഉന്മത്തയായ പ്രേതവധൂസദൃശം ദൃഷ്ടമാകും. (ബൃ. സ. 27/3) സൂര്യൻ അസ്തമിക്കുമ്പോൾ കാററ് ധൂളി പരത്തിക്കൊണ്ട് ജടയുടെ ആകൃതി ധരിക്കയും ഗർവ്വത്തോടെ ചഞ്ചലമായി വീശുകയും ചെയ്താൽ ഭൂമിയിൽ അന്നത്തിനു കുറവുണ്ടാകുകയില്ല. എന്നാൽ വലിയ വലിയ മന്നന്മാരുടെ സമരഭൂമി മാംസം, രക്തം, അസ്ഥികൾ ഇവയാൽ ഭാരമുള്ളതായി പരിണമിക്കും. നവീനയുഗത്തിലെ ജ്യോതിഷികളെ സംബന്ധിച്ചിടത്തോളം കാററ്, ജലം, ആകാശം, പാതാളം ഇവയെപ്പററി ഇത്രമാത്രം അദ്ധ്യയനം ആവശ്യമുണ്ടായിരുന്നില്ല. പ്രശ്നലഗ്നാവസരത്തിലെ ഗ്രഹങ്ങളുടെയും രാശികളുടെയും പരിതഃസ്ഥിതി മനസ്സിലാക്കുക മാത്രം അയാളെ സംബന്ധിച്ചിടത്തോളം പര്യാപ്തമായിരുന്നു. പ്രശ്നം വക്കുമ്പോൾ സൂര്യൻ വൃശ്ചികം രാശിയിലായിരിക്കയോ, കേന്ദ്രത്തിൽ ഉത്തമങ്ങളായ ഗ്രഹങ്ങളുണ്ടായിരിക്കയോ, അഥവാ ചിലവയെങ്കിലും ആ ഗ്രഹങ്ങളെ വീക്ഷിക്കുകയോ ചെയ്താൽ വസന്തം അഥവാ വസന്തത്തിലെ വിള നന്നായിരിക്കും. (ജ്യോതി—നിബന്ധം പൃ. 270) പ്രശ്നം വക്കുമ്പോൾ ചന്ദ്രൻ ലഗ്നത്തിലോ കർക്കടകത്തിലോ കുംഭമീനം രാശികളിലോ ആണെങ്കിൽ അഥവാ കേന്ദ്രസ്ഥാനത്താവുകയോ നല്ല നല്ല ഗ്രഹങ്ങൾ അതിനെ വീക്ഷിക്കുക

യോ ചെയ്യുന്നുമുണ്ടെങ്കിൽ വൃഷ്ടി തൽക്കാലംതന്നെ ഉണ്ടാകാം.

നവീനയുഗത്തിൽ ഫലിതജ്യോതിഷം ഏതൊരു രൂപമാണോ സ്വീകരിച്ചിട്ടുള്ളത് അതുമൂലം ഗണിതജ്യോതിഷത്തിന്റെയും അഥവാ ഗ്രഹനക്ഷത്രവിദ്യകളുടെയും അദ്ധ്യയനവിഷയത്തിൽ നല്ല വൃദ്ധി ഉണ്ടായി എങ്കിലും മററു പ്രാകൃതിക വ്യാപാരങ്ങളെ സംബന്ധിക്കുന്ന പഠനം ശിഥിലമായിപ്പോയി. വേറൊരു തകരാറുണ്ടായതെന്തെന്നാൽ ഫലിതജ്യോത്സ്യൻ പരിപൂർണ്ണമായും ഗ്രഹഗണിത ജ്യോതിഷിയിൽ നിർഭരനായിക്കഴിയാൻ തുടങ്ങി എന്നതാണ്. ഗണിതത്തിൽനിന്നും ആരെങ്കിലും ഗ്രഹങ്ങളുടെ സ്ഥിതി മാററി സ്ഥാപിക്കുകയാണെങ്കിൽ ഫലിതജ്യോതിഷപ്രവൃത്തികൾ വളരെ സരളമായിത്തീരും. അതുപോലെതന്നെ സംഭവിക്കുകയും ചെയ്തു. എവിടെയാണോ പഴയ ജ്യോത്സ്യന്മാർക്ക് ദിവസം മാസം ഋതു തുടങ്ങിയ എല്ലാ വിപര്യയങ്ങളിലും ലക്ഷ്യം വക്കേണ്ടിവന്നിരുന്നത് അവിടെ പുതിയ ജ്യോതിഷികളെ സംബന്ധിച്ചിടത്തോളം കേവലം പത്രത്തിലെ ശാസ്ത്രംതന്നെ പര്യാപ്തമായിരുന്നു. ചൂടുള്ള മാസങ്ങളിൽ തണുപ്പോ അഥവാ തണുപ്പുള്ള മാസങ്ങളിൽ ചൂടോ അനുഭവപ്പെട്ടാൽ രോഗവും രാഷ്ട്രഭീതിയും ഉണ്ടാകും എന്ന് പുരാതന ജ്യോത്സ്യന്മാർ അറിഞ്ഞിരുന്നു. വർഷാ ഋതുവിലല്ലാതെ അന്യ ഋതുക്കളിൽ ഇടതടവില്ലാതെ ഏഴ് ദിവസത്തോളം വർഷം ഉണ്ടായിക്കൊണ്ടിരുന്നാൽ സമ്രാട്ടിന്റെ മരണാശങ്കയുണ്ടാകാം. (വൃ. സ. 46, 39-40) പകലോ രാത്രിയോ നിർമ്മേഘാകാശത്തിൽ പൂർവ്വത്തിൽ അഥവാ പശ്ചിമത്തിൽ ഇന്ദ്രധനുസ് കണ്ടിട്ടുണ്ടെങ്കിൽ ക്ഷാമത്തിന്റെ ഭീതിയുണ്ട്, തുടങ്ങിയവ. നവീന ജ്യോത്സ്യന് ഇതെല്ലാം നോക്കേണ്ട ആവശ്യം തീരെ ഉണ്ടായിരുന്നില്ല.

നവീനയുഗത്തിൽ രാശികളുടെയും ഗ്രഹങ്ങളുടെയും ജ്യോതിഷം വിശാലരൂപം ധരിച്ചിട്ടുണ്ട്. കേവലം ജന്മകാലീനമായ ഗ്രഹസ്ഥിതിയിൽകൂടി മാത്രം പറയാൻ സാധ്യമല്ലായിരുന്നു. വർഷം പൂർണ്ണമാക്കി അടുത്തതിൽ പ്രവേശിക്കാനുള്ള ഗ്രഹസ്ഥിതി മുതൽ ഫലം പറഞ്ഞുപോന്നിരുന്നു. മാസം അവസാനിച്ച് അടുത്തതിൽ പ്രവേശിക്കുന്നതിനുള്ള സമയത്തെ ഗ്രഹസ്ഥിതി വച്ചുകൊണ്ട് മാസം മുഴുവനുമുള്ള ഫലം പറഞ്ഞുവന്നിരുന്നു. ജ്യോതിഷത്തിലെ ഈ വിഭാഗത്തിന്റെ പേര് താജിക്ശാസ്ത്രം എന്നാണ്. അറബികളെയാണ് താജിക് എന്നു പറയുക. അപ്പോൾ നിങ്ങൾക്കു മനസ്സിലാക്കാൻ സാധിക്കും ഈ ശാസ്ത്രം മുസൽമാന്മാരിൽനിന്നുമാണ് ഹിന്ദുക്കൾക്കു കിട്ടിയിട്ടുള്ളതെന്ന്. 'താജിക്കി'ന്റെ എല്ലാ പാരിഭാഷിക ശബ്ദങ്ങളും അറബിയിൽനിന്നും എടുക്കപ്പെട്ടിട്ടുള്ളവയാണ്.

മുസൽമാൻ ജ്യോത്സ്യൻ വേറൊരു വിഭാഗംകൂടി ജ്യോതിഷത്തിൽ കൂട്ടിച്ചേർത്തിട്ടുണ്ട്. ഇതിന് രമൽ ശാസ്ത്രമെന്നു പറയുന്നു. രമൽ അറബിയിലെ രമ്മാല ശബ്ദത്തിന്റെ സംസ്കൃതരൂപമാണ്. ഇതിന്റെ ബന്ധം ഗ്രഹങ്ങളും രാശികളുമായല്ല.

ജ്യോതിഷത്തിലെ അത്യന്തം മഹത്വപൂർണ്ണമായ ഒരു ഭാഗമാണ് ശകുനശാസ്ത്രം. പക്ഷി എന്നാണ് ശകുനശബ്ദത്തിന്റെ അർത്ഥം. തുടക്കത്തിൽ ഈ ശബ്ദം പക്ഷികൾ ഉൾക്കൊള്ളുന്നതായി മാത്രം സീമിതമായിരുന്നെന്നു തോന്നുന്നു. പ്രാചീനയുഗത്തിലെ നാനാവിധ കുതൂഹലവും കുസംസ്കാരവും കാരണമായിട്ടാണ് ഈ ശാസ്ത്രം വികസിച്ചിട്ടുള്ളത്. പിന്നീട് ഇതിൽ പക്ഷികളുമായി ഒരു ബന്ധവും ഇല്ലാതിരുന്ന കാര്യങ്ങളും കൂടിചേർത്തിരുന്നു. ചില ശകുനങ്ങൾ ശുഭമാണ്, വേറെചിലത് അശുഭവും. അശുഭശകുനത്തിൽ പെട്ടെന്നുണ്ടാകുന്ന ശാരീരികവും, പ്രാകൃതികവുമായുള്ള ക്രിയാകലാപങ്ങളുടെ സമാവേശമാണുള്ളത്. തുമ്മൽ പെട്ടെന്നുള്ള ഒരു ശാരീരിക വ്യാപാരമാണ്, അതുകൊണ്ടിത് അശുഭമാകുന്നു. അകാലത്തിൽ പുഷ്പത്തിന്റെ വിടരൽ (വികാസം) ഒരു ആകസ്മികപ്രവൃത്തിയാണ്. അക്കാരണത്താൽ ഇത് അശുഭമാകുന്നു. ഗ്രാമത്തിൽ കുറുക്കന്റെ ഓരിയിടൽ ഒരു അസാധാരണ സംഭവമാണ്. അതുകൊണ്ട് ഇതിന്റെ ഫലം

ചീത്തയാണ്. പകൽ നക്ഷത്രം കാണപ്പെടുക, മൂർത്തികളുടെ ചിരി എന്നിത്തരം കാര്യങ്ങൾ സാധാരണഗതിയിൽ ദൃഷ്ടിഗോചരമാകുന്നില്ല. അവയെല്ലാം അശുഭശകുനങ്ങളാണ്; എന്തെന്നാൽ ഇവയെന്തുകൊണ്ടു ശുഭമാകുന്നു, മററതു് എന്തുകൊണ്ടു അശുഭമാകുന്നു, എന്നു നിങ്ങൾക്കു പറയാൻ കഴിയാത്ത ചില വസ്തുക്കളുണ്ടു്. ഉദാഹരണത്തിനു് പുരുഷൻ, വേശ്യാ, വെളുത്തേടൻ, മത്സ്യം ഇവ കാണുന്നതു് ശുഭമാണ്. എന്നാൽ കാഷായവസ്ത്രധാരിയായ സന്ന്യാസിയെ കാണുന്നതു് അശുഭം. അനേകം കാര്യങ്ങളും ജ്യോതിസ്സുനു് അറിയേണ്ടതുണ്ടായിരുന്നു. എന്നാലതു പിന്നെയൊരിക്കൽ. ഇന്നു് ഇവിടെത്തന്നെ നിർത്തട്ടെ!

(പരിഭാഷകൻ പി. പി. സുകുമാരൻനായർ, ഹിന്ദിയിൽനിന്നും.)

# വേദാന്തധർമ്മത്തിൽ ഗുരുവിനുള്ള സ്ഥാനം.

മനുഷ്യൻ സവാരി ചെയ്യേണ്ട കുതിരതന്നെ മനുഷ്യനെ സവാരി ചെയ്യുമെന്നു പറഞ്ഞാൽ ആശ്ചര്യമാകാതിരിക്കയില്ല. ഇന്നത്തെ പാശ്ചാത്യപരിഷ്കാരം അതിൻെറ ലക്ഷ്യത്തിലേക്കു് എത്തിച്ചേരുന്നതിനു വേണ്ടി നിർമ്മിച്ചിട്ടുള്ള ഒരു യന്ത്രമാണ് പാശ്ചാത്യദേശത്തിലെ ജനസമൂഹം എന്നു് അതിൻെറ രൂപവും പ്രവൃത്തിയും വെളിയിൽ കാണിക്കുന്നു. ഈ ലക്ഷ്യമെന്താണ്? പൂർത്തീകരണത്തിനുള്ള സന്ദർഭം അവസാനമില്ലാത്തവിധം മുന്നോട്ടു തള്ളുകതന്നെയാണ് അവിടത്തെ ലക്ഷ്യം. എന്നെന്നേക്കുമുള്ള പുരോഗമനമാണിതെന്നു് പറയുന്നു. രാഷ്ട്രമാകുന്ന ചക്രത്തിൻെറ കുഴകൾ മാത്രമാണ് ഓരോ മനുഷ്യനും ഓരോ സ്ഥാപനവുമെന്നു് നിനച്ചുകൊള്ളണമെന്നാണിതിൻെറ സാരം. പുറമേയുള്ള ഭൗതികപ്രപഞ്ചം ഇങ്ങിനെ തൻെറമേൽ കുതിരകയറുന്നതിനു് മനുഷ്യൻ അനുവദിച്ചുകൊടുക്കുന്നു. ലോകം മനുഷ്യനു വേണ്ടിയല്ല, ലോകത്തിനു വേണ്ടിയാണ് മനുഷ്യൻ എന്നു വന്നിരിക്കുന്നു. അധികമധികം കഴിവുള്ള യന്ത്രമായി ലോകത്തെ പരിണമിപ്പിക്കണം. ഇതാണ് ആശ. ലോകത്തിൻെറ പരിണത രൂപമെന്തായിരിക്കുമെന്നു് ആർക്കും നിശ്ചയമില്ല. അതിൽനിന്നും ഉണ്ടാകേണ്ട പ്രയോജനമെന്താണെന്നും ആരും ചിന്തിക്കുന്നില്ല. ഡാർവ്വിൻെറ പരിണാമവാദമുപദേശിക്കുന്നതിതാണ്:— ഇണചേരുക, പെരുകുക, ബലമുള്ളവൻ വാഴട്ടെ, ബലഹീനൻ ചാവട്ടെ. എന്താണിതിൻെറ പ്രയോജനം? പരിഷ്കാരത്തിൽ ദൃഷ്ടിവെച്ചിട്ടുള്ളവർക്കു് പറയാനുള്ള ഉത്തരമിതാണ്: ലോകത്തെ ശക്തിയുള്ള ഒരു യന്ത്രമാക്കിച്ചമക്കുക. പുരോഗമനത്തിൻെറ പ്രയോജനം ലോകത്തെ പൊളിച്ചു പണിഞ്ഞു ശക്തിപ്പെടുത്തുകയാണ്. ലോകത്തെ ശക്തിപ്പെടുത്തുന്നതു് പുരോഗമനത്തിനു വേണ്ടിയാണ്. ഇങ്ങിനെയുള്ള അന്യോന്യാശ്രയം അനിവാര്യമായി. പ്രയോജനത്തെപ്പററിയുള്ള ചോദ്യത്തിനു് തൃപ്തികരമായ ഉത്തരം ആരും നൽകുന്നില്ല. പ്രാജ്ഞനായ ഒരു പടിഞ്ഞാറൻ രാഷ്ട്രീയചിന്തകൻ ഈ വിധം പറയുകയുണ്ടായി. പാശ്ചാത്യരാഷ്ട്രങ്ങൾക്കു് അവരവരെപ്പററിയോ തമ്മിൽതമ്മിലോ മനസ്സിലാക്കുന്നതിനു കഴിവില്ല. നിഷ്കൃഷ്ടമായ ഒരു ഫലം കൈവരണമെങ്കിൽ മാനവജാതിയുടെ സ്വഭാവത്തെപ്പററിയും സംസ്കാരത്തിൻെറ ലക്ഷ്യത്തെപ്പററിയും ഗ്രഹിക്കണം. അതിനിനിയും സാധിച്ചിട്ടില്ല. അതിപ്രാചീനകാലം മുതൽ ഭാരതത്തിൽ പുരോഗമനത്തിനൊരു ലക്ഷ്യം കണ്ടെത്തിക്കഴിഞ്ഞിട്ടുണ്ടു്. 'തത്ത്വമസി' എന്ന മഹാവാക്യം തന്നെയാണിതു്. പാശ്ചാത്യചിന്തകന്മാരും ഇന്നിതു സ്വീകരിക്കുന്നു. യഥാർത്ഥമാനവനെ നിർമ്മിക്കുന്ന ഈ ഉയർന്ന അറിവു് യന്ത്രയുഗത്തിലെ പാശ്ചാത്യസംസ്കാരം അംഗീകരിച്ചില്ലെന്നു വരാം. എങ്കിലും ചിന്താശീലന്മാർ ഈ മഹാവാക്യത്തിൻെറ സാരം ഗ്രഹിക്കുന്നതിൽ വിമുഖരല്ല. ഈശ്വരസാക്ഷാത്കാരവും തത്ത്വസാക്ഷാത്കാരവുമാണ് ജീവിതലക്ഷ്യം. സമൂഹവും രാഷ്ട്രവും അവ നിർമ്മിച്ചിട്ടു

ള്ള സ്ഥാപനങ്ങളുമെല്ലാം ഇതിലേക്കു സഹായിക്കാൻ വേണ്ടിയാണ്. എല്ലാതരം ലൌകികജ്ഞാനങ്ങളെക്കാളും വൈദികജ്ഞാനത്തേക്കാളും വലുതായിട്ടുള്ളത് അനുഭൂതിസമ്പന്നനായ ഗുരുവിൽനിന്നും പരിശീലനം ലഭിക്കുക എന്നുള്ളതുതന്നെയാണ്. യാഥാർത്ഥമനുഷ്യനെ നിർമ്മിക്കണമെങ്കിൽ ഈ ഒരു ഉപായമേയുള്ളൂ.

ഇന്ന് വസിഷ്ഠന്റെയും യാജ്ഞവല്ക്യന്റെയും കാലത്തെ ഇൻഡ്യയല്ല. ആദ്ധ്യാത്മികസിംഹാസനത്തിൽ അക്ഷീണപ്രഭയോടെ വിളങ്ങിയ ശ്രീരാമനും ജനകനും ഇന്ന് സ്മരണയിൽപോലും തിളങ്ങുന്നില്ല. ഭാരതീയവിദ്യയുടെ ഉന്നം തത്ത്വമസി മഹാവാക്യത്താൽ സൂചിതമായ പരമലക്ഷ്യത്തിലെത്തുവാൻ സഹായിക്കുന്ന ചുററുപാടുകൾ ഉണ്ടാക്കിത്തീർക്കുക എന്നുള്ളതാണ്. ഇതിന് സാക്ഷാത്കാരസമ്പന്നനായ ഗുരു വേണം. അനുഗ്രഹവും കാരുണ്യവുമുള്ള ആത്മജ്ഞാനിക്കു മാത്രമേ മനുഷ്യനെ ഉദ്ധരിക്കാൻ കഴിയൂ. ഇന്ന് സംസ്കാരസമ്പന്നനായ ഒരു മനുഷ്യനെ നിർമ്മിക്കുന്നതിന് ബുദ്ധിപരമായ നേട്ടങ്ങളും അഭിവൃദ്ധിയും ആവശ്യമാണെന്നു നിശ്ചയിച്ചിട്ടുണ്ട്. യോഗ്യതയുള്ള അദ്ധ്യാപകന്മാരിൽനിന്നും അതിനുവേണ്ട പരിശീലനം അത്യാവശ്യമാണെന്നും ധരിച്ചിട്ടുണ്ട്. ആധുനികസമൂഹം അതിലേക്കു പ്രവർത്തിക്കുകയും ചെയ്യുന്നു. ആദ്ധ്യാത്മികവിഷയങ്ങൾ സൂക്ഷ്മതരങ്ങളാകയാൽ അവയെപ്പററി അറിവും അനുഭവവും സിദ്ധിക്കണമെങ്കിൽ ഇതിലും എത്രയോ ശ്രേഷ്ഠമായ സാഹചര്യങ്ങൾ ആവശ്യമാണ്.

ഒന്നാമതായി, അധികാരചിന്തയാണ് നമ്മുടെ ധർമ്മത്തിൽ പരിഗണനമർഹിക്കുന്നത്. ഒരു ഗുരു തന്റെ ഗുരുവിൽനിന്നും ലഭിച്ച അനുഗ്രഹം സ്വശിഷ്യനിലേക്കു പകരുകയാണ് ചെയ്യുന്നത്. ഈ പരമ്പരയുടെ തുടക്കം ഈശ്വരൻതന്നെയാണെന്നു വിശ്വസിക്കപ്പെടുന്നു. തന്റെ കർത്തവ്യം സഫലമാക്കുന്നതിന് ഗുരു ദീക്ഷമൂലം ശിഷ്യനെ സഹായിക്കുന്നു. ഗുരുവിൽനിന്നും അനുഗ്രഹരൂപമായ ദീക്ഷ ലഭിക്കുന്നതിന് ശിഷ്യനു യോഗ്യതയുണ്ടോ എന്നാരാഞ്ഞതിനുശേഷം ഇല്ലെങ്കിൽ യോഗ്യതയുള്ളവനാക്കിത്തീർക്കത്തക്കവിധം തന്റെ ഉപദേശത്തിനു രൂപം കൊടുക്കുന്നു. ഗുരുവിന്റെ കൃത്യം ഒരു പ്രചാരകന്റെയോ പ്രാസംഗികന്റെയോ അല്ല. അവർ പ്രായേണ താല്ക്കാലികവികാരങ്ങൾക്കധീനരായി സംസാരിക്കുന്നതിനാൽ അവരുടെ ലക്ഷ്യവും ക്ഷണസ്ഥായിയായിരിക്കും. ഗുരുവിൽനിന്നും ലഭിക്കേണ്ട അനുഗ്രഹം ആ വിധമല്ല. ശിഷ്യനെ ഗുരു തന്നെപ്പോലെ ആക്കിത്തീർക്കുന്നു. ശ്രേഷ്ഠനായ ആചാര്യനെ ലഭിക്കാൻ കഴിഞ്ഞിട്ടുള്ളവൻ ആത്മാവിനെ അറിയുമെന്നും, ആചാര്യനിൽനിന്നും ലഭിച്ചിട്ടുള്ള വിദ്യമാത്രമേ ഉത്തമമായിരിക്കയുള്ളുവെന്നും അജ്ഞാനസാഗരത്തിന്റെ മറുകര കടത്തുന്നത് ആചാര്യനാണെന്നും ആചാര്യനുള്ള ആപ്തജ്ഞാനമാണ് ശിഷ്യനെ തരണം ചെയ്യിക്കുന്ന തോണിയെന്നും ശ്രുതി ഘോഷിക്കുന്നു. ഗുരുവില്ലാത്തവനു സമ്യഗ്ജ്ഞാനം സുകരമല്ല. ആചാര്യലക്ഷണം സ്മൃതികളിൽ ഈ വിധം വിശദപ്പെടുത്തിയിരിക്കുന്നു.

ആചിനോതി ച ശാസ്ത്രാർത്ഥം
ആചാരേ സ്ഥാപയത്യപി
സ്വയമാചരതേ യസ്തു
സ ആചാര്യ ഇതീരിതഃ

ഏതൊരുവനാണോ ശാസ്ത്രാർത്ഥം ശിഷ്യനെ ബോധിപ്പിക്കുകയും ശാസ്ത്രീയാചാരത്തിൽ അവനെ ഉറപ്പിക്കുകയും സ്വയം ആ വിധം ആചരിക്കുകയും ചെയ്യുന്നത് അവനെയാണ് ആചാര്യനെന്നു പറയുന്നത്. ഈ ലക്ഷണപ്രകാരം ആചാര്യൻ പരമ്പരാപ്രാപ്തമായ അറിവ് ശിഷ്യനിലേക്കു പകരുക മാത്രമല്ല ചെയ്യുന്നത്, തന്റെ ജീവിതത്തിലും പ്രവൃത്തിയിലും ആ അറിവ് ഉദാഹരിക്കുകയും ചെയ്യുന്നു. അങ്ങിനെ വൈദികവിജ്ഞാനത്തിന്റെ ഫലവും ആശാസ്ഥാനവും ആചാര്യനാണ്. അപ്രകാരമുള്ള ആചാര്യൻ ഉത്തമാധികാരിയായ ശിഷ്യന് ആത്മജ്ഞാനമുളവാക്കിക്കൊടുക്കുന്നുവെന്നു മാത്രമല്ല, സ്വയം ആത്മസ്വരൂപമായിത്തന്നെ പ്രകാശിക്കുകയും ചെയ്യുന്നു. വേദങ്ങളിലും വേദോപജീവിയായ ഇതരശാസ്ത്രങ്ങളിലും ഗുരുവിന്റെ മാഹാത്മ്യത്തെപ്പററിയും പ്രയോജന

ത്തെപ്പററിയും വളരെ ആകർഷണീയമായി വർണ്ണിച്ചിട്ടുണ്ട്. ശ്രീശങ്കരഭഗവദ്പാദാചാര്യർ ഈ തത്വം കാവ്യശൈലിയിൽ ഇങ്ങിനെ വർണ്ണിച്ചിരിക്കുന്നു.

ദൃഷ്ടാന്തോ നൈവ ദൃഷ്ടസ്ത്രിഭുവനജഠരേ
സദ്ഗുരോർജ്ഞാനദാതുഃ
സ്പർശശ്ചേത്തത്ര കല്പ്യഃ സ നയതി യദഹോ
സ്വർണ്ണതാമശ്മസാരം
ന സ്പർശത്വം തഥാപി ശ്രിതചരണയുഗേ
സദ്ഗുരുഃ സ്വീയശിഷ്യേ
സ്വീയം സാമ്യം വിധത്തേ ഭവതി
നിരുപമസ്തേനവാലൌകികോഽപി.

ജ്ഞാനദാതാവായ സദ്ഗുരുവിനോട് ദൃഷ്ടാന്തപ്പെടുത്തുവാൻ മൂന്നു ലോകത്തിലും യാതൊന്നുമില്ല. ചിന്താമണിക്കല്ലിനോട് ഉപമിക്കാമെന്നു വിചാരിച്ചാൽ അത് കല്ലിനെ സ്വർണ്ണമാക്കുന്നതേയുള്ളു. ചിന്താമണിക്കല്ലുതന്നെയാക്കുന്നില്ല. തന്റെ ചരണങ്ങളെ ശരണം പ്രാപിച്ച സ്വന്തം ശിഷ്യനെ ഗുരു തന്നോടു സാമ്യമുള്ളവനാക്കിത്തീർക്കുന്നു. അതുകൊണ്ട് ഗുരു നിരുപമനാണ്. മൂന്നു ലോകത്തിലും ഉദാഹരണമില്ലാത്തതുകൊണ്ട് നിരുപമനായ അദ്ദേഹം ലോകാതീതൻ തന്നെയാണ്.

ഗുരു ശിഷ്യഹൃദയത്തിൽ ഉപദേശം മൂലം ജ്ഞാനമുളവാക്കുന്നതുകൊണ്ട് ഗുരു ബ്രഹ്മാവും, നിരന്തര പ്രയത്നം മൂലം ഉപദേശിച്ച ജ്ഞാനം സംരക്ഷിച്ചുവളർത്തുന്നതുകൊണ്ട് വിഷ്ണുവും അജ്ഞാനത്തെ നശിപ്പിക്കുന്നതുകൊണ്ട് ശിവനുമാണെന്നു പറയപ്പെടുന്നു. എന്നു മാത്രമല്ല, താൻ ബ്രഹ്മസ്വരൂപമാണെന്നുള്ള ബോധം ശിഷ്യനെക്കൊണ്ടനുഭവിപ്പിക്കുന്നതുകൊണ്ട് ബ്രഹ്മജ്ഞനായ ഗുരു ബ്രഹ്മംതന്നെയാണെന്നും പറയുന്നു. (ഗുരുർബ്രഹ്മാ ഗുരുർവ്വിഷ്ണുഃ ഗുരുർദ്ദേവോ മഹേശ്വരഃ; ഗുരുസ്സാക്ഷാത് പരംബ്രഹ്മ തസ്മൈ ശ്രീഗുരവേ നമഃ). ജ്ഞാനത്തിനു തുല്യമായി പവിത്രതയുളവാക്കുന്ന മറെറാന്നില്ല. അപ്രകാരമുള്ള ജ്ഞാനം നൽകുന്ന ഗുരു സർവ്വോത്തമനാണെന്ന് ശാസ്ത്രങ്ങളും ഘോഷിക്കുന്നു.

ന സുഖം വേദശാസ്ത്രേഷു ന സുഖം മന്ത്രയന്ത്രകേ
ഗുരോഃ പ്രസാദാദന്യത്ര സുഖം നാസ്തി മഹീതലേ.

വേദശാസ്ത്രങ്ങളിൽ സുഖമില്ല. മന്ത്രയന്ത്രങ്ങളിലും സുഖമില്ല. ഗുരുവിന്റെ പ്രസാദമില്ലെങ്കിൽ ലോകത്തിലെവിടെയും സുഖമില്ല. ഇതിന്റെ സാരം മറെറാന്നുമല്ല. അറിവു പുസ്തകങ്ങളിൽനിന്നും ഉണ്ടാകാം. അല്ലെങ്കിൽ മറേറതെങ്കിലും വിധത്തിൽ വന്നുചേരാം. അറിവിന്റെ ഫലമായി ലഭിക്കേണ്ട സുഖം കൈവരണമെങ്കിൽ അനുഭവജ്ഞാനമുള്ള ഗുരുവിൽനിന്നും നിർദ്ദോഷവും പൂർണ്ണവുമായ വിധം അറിവു സമ്പാദിച്ചെങ്കിൽ മാത്രമേ സാധിക്കൂ. ഈശ്വരകാരുണ്യം പരമ്പരയാ സംക്രമിച്ചിട്ടുള്ള ഗുരുവംശത്തിൽ മാത്രമേ ഇതു സിദ്ധിക്കൂ. "സർവ്വം ഗുരുമുഖാല്ലബ്ധം സകലം പാപനാശനം." ഗുരുമുഖത്തിൽനിന്നും ലഭിച്ചിട്ടുള്ളതെല്ലാം ഫലകാരിയും പാപഹാരിയുമാണ്. ഇതെല്ലാം മനസ്സിൽ വെച്ചുകൊണ്ടാണ്,

മനശ്ചേന്ന ലഗ്നം ഗുരോരങ്ഘ്രിപദ്മേ
തതഃ കിം തതഃ കിം തതഃ കിം തതഃ കിം.

എന്ന് ഗുർവ്വഷ്ടകത്തിൽ ഘോഷിച്ചിരിക്കുന്നത്. ശിവൻ പാർവ്വതിക്കുപദേശിക്കുന്നതായി സ്കാന്ദപുരാണത്തിൽ വരുന്ന ഒരു ശ്ലോകത്തിൽ ഇതുതന്നെ എടുത്തു പറയുന്നു.

വിദ്യാധനം ബലം ചൈവ
തേഷാം ഭാഗ്യം നിരർത്ഥകം
യേഷാം ഗുരുകൃപാ നാസ്തി
അധോ ഗച്ഛന്തി പാർവ്വതി.

ഹേ പാർവ്വതി, അറിവും പണവും കരുത്തും ഭാഗ്യവുമെല്ലാം ഗുരുകൃപയില്ലാത്തവർക്ക് നിരർത്ഥകമാണ് അവർ കീഴ്പോട്ടു പോകുകയേ ഉള്ളൂ.

ഗുരുവിന്റെ പ്രാധാന്യം വർണ്ണിച്ചു. ഇനിയും ഗുരുലക്ഷണം നിർദ്ദേശിക്കേണ്ടിയിരിക്കുന്നു. ലക്ഷണഹീനനായ ഗുരു പേരിനു മാത്രം ഗുരുവാണ്. പ്രാമാണികഗ്രന്ഥങ്ങളിൽ ഗുരു വിദ്യാസമ്പന്നനും ബുദ്ധിശാലിയും അദ്ധ്യാത്മനിഷ്ഠനുമായിരിക്കണമെന്നു പറയുന്നു. ഇതു മാത്രമല്ല, ആചാരശുദ്ധിയും ഗുരുലക്ഷണത്തിൽ വരണം. ഒന്നാമതായി മുണ്ഡകോപനിഷത്തിൽ പറയുന്ന ഗുരുലക്ഷണം ഗ്രഹിക്കണം. "തദ്വിജ്ഞാനാർത്ഥം സ ഗുരുമേവാഭിഗച്ഛേത് സമിത്പാണിഃ ശ്രോത്രിയം ബ്രഹ്മനിഷ്ഠം." ആത്മജ്ഞാനമർത്ഥിക്കുന്നവൻ ഹോമത്തിനു വേണ്ട വിറകും കയ്യിലേന്തി ശ്രോത്രിയനും ബ്രഹ്മനിഷ്ഠനുമായ ഗുരുവിന്റെ സമീപത്തണയണം. വേദാദ്ധ്യയനം ചെയ്തു് ശ്രുതിതാല്പര്യം ഗ്രഹിച്ചവനാണ് ശ്രോത്രിയൻ. പരമാർത്ഥസാക്ഷാത്കാരമുള്ളവനാണ് ബ്രഹ്മനിഷ്ഠൻ. ഗുരുവിൽ ഈ രണ്ടു ഗുണങ്ങളും ഉണ്ടായിരിക്കണം. ആത്മജ്ഞാനം കിട്ടിക്കഴിഞ്ഞാൽ യഥേഷ്ടാചാരത്തിനുള്ള സ്വാതന്ത്ര്യമുണ്ടെന്നു വിചാരിക്കുന്നവരുണ്ട്. ആത്മാവു് നിത്യശുദ്ധനും, പുണ്യപാപങ്ങൾ ശരീരത്തെ സംബന്ധിച്ചതും ആകയാൽ ബ്രഹ്മജ്ഞാനിക്കു് നിഷേധം ബാധകമല്ലെന്നു പറയുന്നവരെ ഓർമ്മിപ്പിക്കേണ്ടതിതാണ്: ആത്മസാക്ഷാത്കാരമുണ്ടാകണമെങ്കിൽ ചിത്തശുദ്ധി അനിവാര്യമാണ്. ചിത്തശുദ്ധിയുണ്ടാകുന്നതിനു വളരെ വളരെ മുമ്പുതന്നെ മുമുക്ഷു ധർമ്മാത്മാവായിത്തീരണം. അധർമ്മശീലനു മോക്ഷേച്ഛ ഉദിക്കുകയില്ല. അതുകൊണ്ടു് ആത്മജ്ഞാനി വഴുതിപ്പോകാൻ വഴിയില്ല. ശുദ്ധവാസനകൾ മാത്രം ശേഷിച്ചിട്ടുള്ള ആത്മജ്ഞാനി പെട്ടെന്നു് അശുദ്ധിയിൽ വീഴുന്നതല്ല. ആത്മജ്ഞാനം ലഭിച്ചശേഷം ചിലർ യഥേഷ്ടാചാരികളായിത്തീർന്നു എന്നു പറയുന്ന കഥകൾ പ്രാമാണികമല്ല. ലോകശിക്ഷണത്തിനു വേണ്ടി ഗുരുകൃത്യം അനുഷ്ഠിക്കുവാൻ പോകുന്നവർ നിശ്ചയമായും ദോഷലേശശൂന്യന്മാരായിത്തന്നെയിരിക്കണം. സമിത്ഭാരവുംകൊണ്ടു ഗുരുവിനെ സമീപിക്കണം എന്ന വാക്യം സൂചിപ്പിക്കുന്നതെന്താണ്? നിത്യകർമ്മങ്ങൾ ഗുരുസന്നിധിയിൽ പാലിക്കണമെന്നർത്ഥം. "ഗുരുമേവാഭിഗച്ഛേത്" എന്ന വാക്യത്തിലെ 'ഏവ' ശബ്ദം ശാസ്ത്രജ്ഞനായുള്ളവനായാലും ബ്രഹ്മവിചാരം ഗുരുവിനെ കൂടാതെ നടത്തരുതെന്നു സൂചിപ്പിക്കുന്നു, ആ വിധമുള്ള ഗുരു ലോകസംഗ്രഹത്തിനായി ആചാരതൽപ്പരനായിരിക്കും. തന്റെ ആചരണം അന്യർക്കു വഴിത്താരയായിരിക്കുമെന്നു നിശ്ചയമുള്ളതുകൊണ്ടു് അദ്ദേഹം ആചാരസമ്പന്നനായിരിക്കും. പരോക്ഷജ്ഞാനവും അപരോക്ഷാനുഭവവും പൂർത്തിയായിട്ടുള്ളവർക്കു മാത്രമേ തത്ത്വബോധനം സുകരമാകൂ.

തീർണ്ണാഃ സ്വയം ഭീമഭവാർണ്ണവം ജനാ–
നഹേതുനാന്യാനപി താരയന്തഃ

എന്നു് വിവേകചൂഡാമണിയിൽ എടുത്തുപറഞ്ഞിരിക്കുന്നു. ഭയാനകമായ ഭവസാഗരത്തെ സ്വയം കടന്നിട്ടുള്ളവർ യാതൊരു സ്വാർത്ഥവും കൂടാതെ അന്യരേയും മറുകര കടത്തുന്നു.

ഈ വിഷയത്തെപ്പററി വിവേകാനന്ദസ്വാമികൾ പറഞ്ഞിട്ടുള്ളതു് ഏദത്തിൽ തട്ടുന്നതും സന്ദേഹങ്ങളെ തുലക്കുന്നതുമാണ്. ഒരു ജീവനു് മറെറാരു ജീവനിൽനിന്നു മാത്രമേ പ്രേരണ ലഭിക്കാൻ കഴിയൂ. ജീവിതം മുഴുവൻ പുസ്തകം പഠിക്കാൻ കഴിഞ്ഞേക്കും, വളരെ ബുദ്ധിശക്തിയും സമ്പാദിക്കാം. ആദ്ധ്യാത്മികമായി ഒട്ടുംതന്നെ നമ്മൾ വികസിച്ചിട്ടില്ലെന്നു് ഒടുവിൽ നാം കാണുന്നു. ആദ്ധ്യാത്മികമായ വളർച്ചക്കു് പുസ്തകങ്ങൾ പോരാതെ പോകുന്നു. ഇതുകൊണ്ടുതന്നെയാണ് ആദ്ധ്യാത്മികവിഷയങ്ങളെപ്പററി നമ്മളിലധികം പേർക്കും ചമത്കാരമായി സംസാരിക്കുവാൻ കഴിയുമെങ്കിലും കാര്യത്തിൽ വരുമ്പോൾ യഥാർത്ഥമായ ആദ്ധ്യാത്മികജീവിതം നയിക്കുന്നതിൽ നാം കുറവുള്ളവരായി കാണപ്പെടുന്നതു്. ആത്മശക്തി ഉണർത്തുവാൻ മറെറാരാത്മാവിൽനിന്നും പ്രേരണ വരണം. ഏതാത്മാവിൽനിന്നുമാണോ ഈ പ്രേരണ വരുന്നതു് അദ്ദേഹമാണ് ഗുരു. ആ പ്രേരണ ആരിൽ പരിണാമമുളവാക്കുന്നുവോ അവൻ ശിഷ്യൻ.

നിത്യം അനുഷ്ഠിക്കേണ്ട ആദ്ധ്യാത്മികസാധനകളുടെ രഹസ്യം പാരമ്പര്യക്രമത്തിൽ വിദ്യ ലഭിച്ചിട്ട

ളള ഗുരുവിനു മാത്രമേ അറിയുകയുള്ളു. ജ്ഞാനപ്രാപ്തി വരെ ഈവിധമുള്ള നിരന്തരസാധനകൾ ആവശ്യമാണ്. പരോപകാരം ചെയ്യണമെന്ന് എത്രതന്നെ ആഗ്രഹമുണ്ടായിരുന്നാലും അതിനുള്ള യോഗ്യതയില്ലാത്ത ഗുരുക്കന്മാരെക്കൊണ്ട് നിഷ്ഫലതയിലേക്കു നയിക്കുന്ന സന്ദേഹങ്ങളെ ഉന്മൂലനം ചെയ്യാൻ കഴിയുന്നതല്ല. ലക്ഷണസമ്പന്നനായ ഗുരുവിന് വൈരുദ്ധ്യങ്ങളെ കൂട്ടിയിണക്കി സംശയം നീക്കാൻ കഴിയും. തത്വങ്ങളിലും മന്ത്രങ്ങളിലുമുള്ള അസ്പഷ്ടത സമ്പൂർണ്ണം നീക്കി നിത്യാഭ്യാസത്തിനു വിഷയമാക്കിത്തീർക്കുന്നതിന് വേണ്ട സഹായം ഉത്തമഗുരുവിൽനിന്നേ ലഭിക്കുകയുള്ളു. സ്കാന്ദപുരാണത്തിൽ ഈ വിധം ഒരു ശ്ലോകമുണ്ട്.

നിരസ്തസർവ്വസന്ദേഹഃ ഏകീകൃത്യ സുദർശനം
രഹസ്യം യോ ദർശയതി ഭജാമി ഗുരുമീശ്വരം

അറിയേണ്ട വസ്തുക്കളെ വിടാതെ ഒന്നു ചേർത്ത് രഹസ്യങ്ങളെ വേണ്ടവണ്ണം കാണത്തക്കവിധം ആരാണോ കാണിച്ചുതരുന്നത്, അല്പംപോലും സന്ദേഹമില്ലാത്ത ഈശ്വരരൂപിയായ ആ ഗുരുവിനെ ഞാൻ ഭജിക്കുന്നു. ഈ വിധമുള്ള ഗുരുക്കന്മാർ സുവർണ്ണയുഗമായ പ്രാചീനകാലത്തുപോലും വിരളമാണ്. ഇതേപ്പററി സ്കാന്ദപുരാണത്തിൽ ഇങ്ങനെ പറയുന്നു.

ഗുരവോ ബഹവസ്സന്തി ശിഷ്യവിത്താപഹാരകാഃ
തമേകം ദുർല്ലഭം മന്യേ ശിഷ്യഹൃത്താപഹാരകം.

ശിഷ്യന്മാരുടെ സ്വത്തു തട്ടിയെടുക്കുന്ന ഗുരുക്കന്മാർ വളരെയുണ്ട്. ശിഷ്യന്റെ ഉള്ളത്തിലെ താപം അകററുന്ന ആ മുഖ്യഗുരു ദുർലഭമാണെന്നു വിചാരിക്കുന്നു. ഇക്കാലത്തും ആത്മസാക്ഷാത്ക്കാരമുള്ളവർ ചിലരെങ്കിലും ഉണ്ടെന്നുള്ളത് വാസ്തവമാണ്. വേദാന്തശാസ്ത്രത്തിന്റെ പദവാക്യാർത്ഥജ്ഞാനം അവഗാഢമായി സമ്പാദിച്ചിട്ടുള്ളവർ അവിടെയുമിവിടെയും ചിലരുണ്ട്. വേദാന്തശാസ്ത്രത്തിന്റെ പരമതാല്പര്യം പ്രായോഗികമായി ഗ്രഹിച്ചിട്ടുള്ളവർ വിദ്വാന്മാരുടെയിടയിലും തീരെ കുറവാണ്. ആത്മസാക്ഷാത്ക്കാരത്തിനു വേണ്ട പ്രായോഗികജ്ഞാനമില്ലെന്നു വിചാരിച്ച് ആരും നിരാശപ്പെടേണ്ടതില്ല. അതിനു സഹായിക്കുന്ന ജ്ഞാനപരവും നീതിപരവുമായ ദൃഷ്ടിയുള്ളവൻ വേദാന്തലക്ഷ്യങ്ങളെ മനസ്സിൽ ഉറപ്പിക്കുന്നതിനു സമർത്ഥനാകുന്നു. അപ്രകാരമുള്ള ഒരുവന് ദുർവ്വാസനകളും കാമക്രോധമോഹാദികളും അടിക്കടി മേലേക്കു പൊന്തി ഉപദ്രവമുണ്ടാക്കുന്നതല്ല. സാക്ഷാത്ക്കാരസുഖം അനുഭവിച്ചിട്ടുള്ളവർപോലും ഉയർന്നനിലയിൽനിന്നും പതിച്ചിട്ടുള്ളതായി പുരാണങ്ങളിൽ പ്രതിപാദിക്കുന്നു. ആ നിലക്ക് അപൂർണ്ണമോ താല്ക്കാലികമോ ആയ ഒരു പ്രകാശം ലഭിച്ചിട്ടുള്ളവൻ പതിച്ചുപോകാതിരിക്കാൻ എത്രമാത്രം ജാഗരൂകനായിരിക്കണമെന്ന് പ്രത്യേകിച്ചു പറയേണ്ടതില്ലല്ലോ. ഗുരുഭാവം സ്വീകരിക്കുന്നവർ പ്രത്യേകിച്ചും കീഴോട്ടു വരാതിരിക്കാൻ എല്ലാ കരുതലുകളും കൈക്കൊള്ളേണ്ടതാണ്. എങ്കിൽ മാത്രമേ അവരുടെ ആത്മീയവും നൈതികവുമായ മഹത്വം ശിഷ്യനിൽ വിശ്വാസവും ഭക്തിയും ഉളവാക്കുവാൻ സമർത്ഥമാകയുള്ളു. ഗുരുലക്ഷണങ്ങളെ വർണ്ണിക്കുന്ന കൂട്ടത്തിൽ സ്കാന്ദപുരാണത്തിൽ ഈ വിധം കാണുന്നു.

ചാതുര്യവാൻ വിവേകീ ച
അദ്ധ്യാത്മജ്ഞവാൻ ശുചിഃ
മാനസം നിർമ്മലം യസ്യ
ഗുരുത്വം തസ്യ ശോഭതേ
ഗുരവോ നിർമ്മലാശ്ശാന്താഃ
സാധവോമിതഭാഷിണഃ
കാമക്രോധവിനിർമ്മുക്താഃ
സദാചാരാഃ ജിതേന്ദ്രിയാഃ

സൂക്ഷ്മം ഗ്രഹിക്കുന്നതിനുള്ള നൈപുണ്യം, വിവേകം, അദ്ധ്യാത്മജ്ഞാനം, ശുചിത്വം ഇവ ഗുരുവിനുണ്ടായിരിക്കേണ്ട ഗുണങ്ങളാണ്. മനോനൈർമ്മല്യമുള്ളവനിൽ മാത്രമേ ഗുരുത്വം ശോഭിക്കുന്നുള്ളു. ഗുരുക്കന്മാർ മലശൂന്യരും ശാന്തന്മാരും, സാധുക്കളും മിതഭാഷികളും, കാമ

വും ക്രോധവും അററവരും, സദാചാരസമ്പന്നരും, ഇന്ദ്രിയജയമുള്ളവരുമായിരിക്കണം. ഇവിടെ സാമാന്യഗുണങ്ങളാണ് പരിഗണിച്ചിട്ടുള്ളതെങ്കിലും അതുപോലെതന്നെ വേദാന്തജ്ഞാനം ശിഷ്യനിലേക്കു പകരുന്നതിന് ബുദ്ധിഗുണങ്ങളും ഗുരുവിൽ ആവശ്യമാണ്. ശിഷ്യനെ പരിശീലിപ്പിക്കുന്നതിന് ബുദ്ധിബലം ആവശ്യമാണ്. മിഥ്യാദർശനങ്ങൾ സമ്യഗ്ദർശനങ്ങളുമായി കലരുന്നതായി കണ്ടുവരുന്നുണ്ട്. ഈ ദ്വേഷം ലക്ഷ്യത്തിലെത്തുന്നതിനുള്ള സാധനങ്ങളെ പിന്നിലേക്കു തള്ളുകയോ ഫലപ്രാപ്തിക്കു വിളംബമുണ്ടാക്കിത്തീർക്കുകയോ ചെയ്യുന്നു. അങ്ങിനെയുള്ള സന്ദർഭത്തിൽ ഓരോ സമ്പ്രദായത്തിന്റേയും പ്രാമാണ്യതയാണ് സമ്പ്രദായശുദ്ധിക്ക് ഹേതുവായിത്തീരുന്നത്. ബുദ്ധിബലംകൊണ്ടു മാത്രമെ ഈ പ്രാമാണ്യത സ്ഥാപിക്കുവാൻ കഴിയൂ. അഭിജ്ഞതന്മാർ ഉപദേശിക്കാതെ പദാർത്ഥജ്ഞാനം പുരുഷാർത്ഥത്തിലേക്കു നയിക്കുമെന്ന് സ്വീകരിക്കാൻ പ്രയാസമാണ്. "ന ചാനുപദിഷ്ടം പദാർത്ഥജ്ഞാനം പുരുഷാർത്ഥമിതി ശക്യം പ്രതിപത്തും" എന്ന് ശ്രീ ശങ്കരാചാര്യർ പറയുന്നു. ലൌകികജ്ഞാനത്തെ സംബന്ധിച്ചപോലും ഇതു സത്യമായിരിക്കെ പരമപുരുഷാർത്ഥപ്രാപ്തിയെപ്പററി പറയുമ്പോൾ ഇതെത്രയോ ഏറെ സത്യമായിരിക്കണം. അതുകൊണ്ടുതന്നെയാണ് ആ ആചാര്യൻ സമ്പ്രദായപൂർവ്വകമായ ജ്ഞാനത്തിന്റെ പ്രാധാന്യത്തെപ്പററി പ്രത്യേകിച്ച് എടുത്തു പറയുന്നത്. "അസമ്പ്രദായവിത് സർവ്വശാസ്ത്രവിദപി മൂർഖവദേവോപേക്ഷണീയഃ" എന്നുള്ള അദ്ദേഹത്തിന്റെ വാക്യം ശക്തിയേറിയ ഒന്നാണ്. എല്ലാ വിദ്യകളും അറിഞ്ഞിരുന്നാലും ഗുരുസമ്പ്രദായപ്രകാരം തത്വം ഗ്രഹിച്ചിട്ടില്ലാത്തവൻ ആദരണീയനല്ലെന്നു മാത്രമല്ല, അറിവില്ലാത്തവനു തുല്യനുമാണ്. പ്രശ്നോപനിഷദ്ഭാഷ്യത്തിൽ ഈ വസ്തുത അദ്ദേഹം കുറേക്കൂടി വ്യക്തമാക്കുന്നു. "ശ്രുണ ശ്രുത്യർത്ഥം ഹിത്വാ സർവ്വമഭിമാനം, നത്വഭിമാനേന വർഷശതേനാപി ശ്രുത്യർത്ഥോ ജ്ഞാതും ശക്യ ഇതി സർവ്വൈഃ പണ്ഡിതമ്മന്യൈഃ" പാണ്ഡിത്യഗർവ്വം നിശ്ശേഷം പുറത്തുതള്ളിയിട്ട് ശ്രുതിയുടെ അർത്ഥം കേൾക്കണം. പണ്ഡിതമ്മന്യരായിട്ടുള്ളവരെല്ലാം അഭിമാനംവഴി ശ്രുത്യർത്ഥം ഗ്രഹിക്കുന്നതിന് നൂറുവർഷം പണിപ്പെട്ടാലും കഴിവുള്ളവരാകുന്നില്ല. ഗുരുവിൽനിന്നും ശ്രവണം മൂലം മാത്രമേ സംശയവും വിപര്യയവുമില്ലാതെ തത്വം ഗ്രഹിക്കാൻ കഴിയുകയുള്ളു, എന്നായിരുന്നു ആചാര്യരുടെ ദൃഢമതം. ഇക്കാലത്ത് രാജകീയക്കാരനും സാഹിത്യകനും ശാസ്ത്രചിന്തകനുമെല്ലാം വേദത്തേയും ഗീതയേയും മററും പുതിയ തരത്തിൽ വ്യാഖ്യാനിക്കുന്നത് ഒരു കൃത്യമാണെന്നു ധരിച്ചുവച്ചിരിക്കുന്നു. ഭാരതത്തിലെ പ്രാചീനരായ ആചാര്യന്മാർ രാജകീയവും സാമൂഹ്യവുമായ രംഗങ്ങളിൽ നേട്ടങ്ങളൊന്നും ഇല്ലാതിരുന്ന ശതകങ്ങളിൽ ഹിന്ദുജാതിയുടേയും സംസ്കാരത്തിന്റേയും നിലനില്പും ഉറപ്പും സുരക്ഷിതമാക്കുന്നതിന് അത്യന്തം പ്രയത്നിച്ചു. അവരെയൊന്നും ഇന്നു കണക്കാക്കുന്നില്ല. പ്രാചീനകാലങ്ങളിൽ ഭാരതീയജനതയെ കാത്തുരക്ഷിച്ച ശക്തികളെല്ലാം നമ്മുടെ അവനതിക്ക് ഹേതുവായിത്തീർന്നുവെന്ന് ഇന്നു നമ്മൾ കാണുന്നു. മാത്രമല്ല, നമ്മുടെ നാട്ടിൽ നമ്മുടെ രാഷ്ട്രത്തിന്റെ ജീവചൈതന്യം ബാഹ്യപ്രേരണകളുടെ ആക്രമണത്തിൽനിന്നും രക്ഷിച്ച് ഇത്രനാൾ സൂക്ഷിച്ച ശക്തികളെല്ലാം ഇന്ന് ലയമായി പോകുന്നത് തൃപ്തിയോടെ നോക്കുകയും പുറമെനിന്നും വന്നിട്ടുള്ള അശാന്തിദായകങ്ങളായ വിഘടിപ്പിക്കുന്ന സ്വശക്തികളെയെല്ലാം അനുകൂലദൃഷ്ടിയോടെ നോക്കുകയും ചെയ്യുന്നു. ചരിത്രം നമ്മെ പഠിപ്പിക്കുന്നത് ഇതു സത്യമാണെന്നല്ല. സമുദായപരിഷ്കർത്താക്കന്മാരും രാഷ്ട്രീയസംവിധാതാക്കളും രാഷ്ട്രസേവകന്മാരും ഇത് നല്ലതുപോലെ ചിന്തിക്കേണ്ടതാണ്. നമ്മുടെ ഭാവിയെപ്പററി ഈശ്വരനോടും മനുഷ്യരോടും നമുക്കൊരു കടപ്പാടുണ്ട്. നമ്മുടെ രാഷ്ട്രത്തിന്റെ ചൈതന്യം നിലനിർത്തിക്കൊണ്ടു പോകണമെങ്കിൽ ഭാരതത്തിന് ലോകത്തിൽ ചെയ്യേണ്ട ധർമ്മങ്ങളെപ്പററി ഓർക്കണം. ഭാരതത്തിലെ ഗുരുസമ്പ്രദായം വിശുദ്ധവും വിസ്തൃതതരവുമാക്കിത്തീർക്ക

ണം. തദ്ഫലമായി പന്ത്രണ്ടു വർഷമെങ്കിലും നിഷ്കൃഷ്ടമായ രീതിയിൽ ശാസ്ത്രാഭ്യാസവും പൂർണ്ണബ്രഹ്മചര്യവും പാലിക്കുവാൻ തയ്യാറുള്ളവർ ഉണ്ടായിത്തീരണം. ഭാരതത്തിന്റെ ആദ്ധ്യാത്മികശക്തിയും ധർമ്മനിഷ്ഠയും ആ വിധം ശക്തിസമ്പന്നരായ ഗുരുക്കന്മാരിൽനിന്നും വേണ്ട അറിവും അനുശീലനവും സമ്പാദിച്ചിട്ടുള്ള ധീരന്മാരെക്കൊണ്ടു മാത്രമേ സാധിക്കയുള്ളു.

(പ്രൊഫസർ സുന്ദരരാമന്റെ ലേഖനത്തെ ഉപജീവിച്ചെഴുതിയത്.)

# അഭിപ്രായത്തിനു ലഭിച്ചിട്ടുള്ള പുസ്തകങ്ങൾ.

1. ലഘുസ്തോത്രാവലി (അർത്ഥസഹിതം) ചിററൂർ വേദശാസ്ത്രപാഠശാല സ്വാമി ആത്മാനന്ദനാൽ സമാഹരിക്കപ്പെട്ടത്. വില 40 ന:പ. ഭാരത സാധുസമാജം കേരളശാഖയുടെ ഒന്നാമത്തെ പ്രസിദ്ധീകരണമാണിത്. ഈശ്വരാരാധനയിൽ വേണ്ടതിലധികം സ്വാതന്ത്ര്യം അനുവദിച്ചിട്ടുള്ളവരാണ് ഹിന്ദുക്കൾ, തങ്ങളുടെ ഇഷ്ടമനുസരിച്ച് ഏതു ദേവതയേയോ ദേവിയേയോ വേണമെങ്കിലും സ്തുതിക്കുന്നതിനുതകത്തക്ക വിധമാണ് ഈ ഗ്രന്ഥം തയ്യാർ ചെയ്തിരിക്കുന്നത്. പ്രധാനപ്പെട്ട ദേവീദേവന്മാരുടെ സ്തുതികൾക്കുപുറമെ നിർഗ്ഗുണബ്രഹ്മോപാസകന്മാരെ ലക്ഷ്യമാക്കിയും ചില സ്തോത്രങ്ങൾ ചേർത്തിട്ടുണ്ട്. "സ്തോത്രങ്ങൾ കേവലം മൂർത്തിവർണ്ണനകൾ മാത്രമായാൽ പോരാ. അവ തത്ത്വപ്രതിപാദനപരവുമായിരിക്കണം" എന്ന ഗ്രന്ഥകർത്താവിന്റെ ആശയം ശ്രദ്ധേയമാണ്. ഈ ആശയത്തെ മുൻനിർത്തിയാണ് സ്തോത്രങ്ങൾ തിരഞ്ഞെടുത്തിട്ടുള്ളതും. അർത്ഥപുഷ്ടിയോടുകൂടിയ മനോഹരശ്ലോകങ്ങളാണ് ഈ ഗ്രന്ഥത്തിൽ അടങ്ങിയിരിക്കുന്നത്. ഹിന്ദുധർമ്മത്തെപ്പററി പണ്ഡിററ് മാളവ്യാജി എഴുതിയ ശ്ലോകങ്ങൾ ഹിന്ദുക്കളുടെ ഇന്നത്തെ കർത്തവ്യത്തെ വ്യക്തമാക്കുന്നുണ്ട്. ഇത് ഗ്രന്ഥത്തിനു മാററു കൂട്ടുന്ന ഒന്നാണ് എന്നുള്ളത് നിസ്തർക്കമാണ്. ഭാഷ തരക്കേടില്ലെന്നു പറയാം. ശ്ലോകത്തിനു താഴെ അർത്ഥവും കൂടി കൊടുത്തിരിക്കുന്നുവെന്നത് വായനക്കാർക്ക് കൂടുതൽ പ്രയോജനകരമായിട്ടുണ്ട്. സ്ഥിതപ്രജ്ഞന്റെ ലക്ഷണാദികൾ പറയുന്ന സ്ഥലത്ത് വിഷയവിഭാഗം ചെയ്തതും, കുറിപ്പുകൾ ചേർത്തതും വളരെ നന്നായിട്ടുണ്ട്. വിശ്വനാഥാഷ്ടകവും മഹാലക്ഷ്മ്യഷ്ടകവും മുഴുവനും ചേർത്ത സ്ഥിതിക്ക് അച്യുതാഷ്ടകവും ഭാഗികമാക്കേണ്ടിയിരുന്നില്ല. ഗ്രന്ഥത്തിന്റെ അച്ചടിയും ആകൃതിയും മററും ആകർഷകമായിട്ടുണ്ട്.

അരവിന്ദാക്ഷപിഷാരടി എം. എ.

2. കൊടുങ്ങല്ലൂർ കുഞ്ഞുക്കുട്ടൻ തമ്പുരാന്റെ ഭാഷാഭഗവദ്ഗീത—ചിററൂർ വേദശാസ്ത്രപാഠശാല ആത്മാനന്ദസ്വാമിയുടെ മുഖവുരയും വിഷയങ്ങൾക്ക് അവതാരികകളും. വില 1 രൂപാ 60 ന:പ. ഭാരതസാധുസമാജം കേരളശാഖയുടെ മറെറാരു പ്രസിദ്ധീകരണമാണ് ഭാഷാഭഗവദ്ഗീത. കൊടുങ്ങല്ലൂർ കുഞ്ഞുക്കുട്ടൻതമ്പുരാന്റെ ഭഗവദ്ഗീത പ്രസിദ്ധമാണ്. മലയാളത്തിൽ ഇന്നുവരെ ഉണ്ടായിട്ടുള്ള ഭേദപ്പെട്ട ഭാഷാഭഗവദ്ഗീതകളിൽ ഒന്നായി ഇതിനേയും കണക്കാക്കാമെന്നുള്ളതിൽ സംശയമില്ല. കേരളീയരുടെ ഉപയോഗത്തിനായി ഒരു പുതിയ രീതിയിൽ—വിഷയങ്ങൾക്ക് ആവശ്യാനുസരണം മുഖവുരയോടുകൂടി—പ്രസിദ്ധപ്പെടുത്തിയിരിക്കുന്ന ഈ ഗ്രന്ഥം തികച്ചും അതിന്റെ ലക്ഷ്യത്തിലേക്ക് ത്വരിതപ്രയാണം ചെയ്യുന്നുണ്ടെന്നു അതിന്റെ രണ്ടാംപതിപ്പു വ്യക്തമാക്കുന്നു. പുസ്തകാരംഭത്തിൽ "ഹിന്ദുമതഗ്രന്ഥങ്ങൾ" എന്ന തലക്കെട്ടിൽ കൊടുത്തിരിക്കുന്ന ഭാഗം ഹിന്ദുമതഗ്രന്ഥ

ങ്ങൾ ഏതെല്ലാമാണെന്നും അവയുടെ പ്രാധാന്യമെന്താണെന്നും ചുരുങ്ങിയ രീതിയിൽ വായനക്കാരെ പരിചയപ്പെടുത്തുന്നു. വിഷയവിഭാഗം ചെയ്തു്, അതതിന്നാവശ്യമായ മുഖവുര കൊടുത്തിരിക്കുന്നതുകൊണ്ടു ആശയം മനസ്സിലാകുന്നതിനു് എളുപ്പമുണ്ടു്. മാത്രമല്ല, ആവശ്യമെന്നു തോന്നുന്നിടത്തു് ശ്രീശങ്കരഭഗവൽപാദരുടേയും മററു മഹദ്‌വ്യക്തികളുടേയും അഭിപ്രായങ്ങളും കാണിച്ചിട്ടുണ്ടു് എന്നതു് പ്രത്യേകം പ്രസ്താവ്യമാണു്. പക്ഷെ മുഖവുര 53 Bയിൽ ബ്രഹ്മസൂത്രത്തെപ്പററിയുള്ള വിവരണം സന്ദർഭാനുചിതമായിട്ടില്ല. ഭാഷയെപ്പററി പരാമർശിക്കുമ്പോൾ, അസ്പഷ്ടതയും, അല്പമായ വ്യാകരണപ്പിശകുകളും ഉള്ള അസുന്ദരങ്ങളായ വാക്യങ്ങളെപ്പററി പറയാതിരിക്കാൻ വയ്യ. ഉദാഹരണമായി ഒരു വാക്യം താഴെ ചേർക്കാം. "ഗീതാപഠനത്തിനു പ്രവേശിക്കുന്നതിനു മുമ്പായി അതിന്റെ പതിനെട്ടദ്ധ്യായത്തിൽ അടങ്ങിയ വിഷയങ്ങളെപ്പററി ഒരു സിംഹാവലോകനം ചെയ്തു് അവയെപ്പററിയുള്ള ഒരു ധാരണ അതിന്റെ ഉള്ളടക്കത്തിന്റെ പരസ്പരബന്ധത്തെ മനസ്സിലാക്കുവാൻ ഉതകുന്നതാണു്" (പേജ് 17) വിശ്വരൂപദർശനം എന്ന പതിനൊന്നാമദ്ധ്യായത്തിന്റെ മുഖവുര അതിന്റെ പ്രാധാന്യത്തെ സമ്പൂർണ്ണം എടുത്തു കാണിക്കുന്നില്ല. മുഖവുരകളുടെ ടൈപ്പ് വളരെ ചെറുതായിപ്പോയി എന്നതൊഴിച്ചാൽ അച്ചടിയും മററും നന്നായിട്ടുണ്ടു്.

അരവിന്ദാക്ഷപിഷാരടി എം. എ.

3. ശ്രീരാമകൃഷ്ണകർണ്ണാമൃതം — സംസ്കൃതം ദേവനാഗരിയിൽ അച്ചടിച്ചതു്. ശ്രീ. ഓട്ടൂർ ഉണ്ണി നമ്പൂതിരിപ്പാടു്, "തുളസീവനം," മായന്നൂർ. പോസ്റ്റ്, ഒററപ്പാലം വഴി, കേരളം. വില 1 രൂപാ 25 നഃപ. ലീലാശുകന്റെ പ്രസിദ്ധമായ ശ്രീകൃഷ്ണകർണ്ണാമൃതത്തെ മനസ്സിൽ വച്ചുകൊണ്ടെഴുതിയ ഭക്തിനിർഭരമായ ഒരു കാവ്യമാണിതു്. ശ്രീകൃഷ്ണകർണ്ണാമൃതം ശ്രീകൃഷ്ണനിലുള്ള ഭക്തി വെളിപ്പെടുത്തുമ്പോൾ ശ്രീരാമകൃഷ്ണകർണ്ണാമൃതം ശ്രീരാമകൃഷ്ണനിലുള്ള പരമമായ ഭക്തിയെ പ്രകടമാക്കുന്നു. ആധുനികാവതാരങ്ങളിൽ സർവ്വശ്രേഷ്ഠമായതാണു് ശ്രീരാമകൃഷ്ണാവതാരമെന്നതു് നിസ്തർക്കമാണു്. ദക്ഷിണേശ്വരത്തിലെ യോഗിയെന്ന പ്രസിദ്ധനായ ആ ദിവ്യപുരുഷൻ ഒരു യഥാർത്ഥയോഗിയുടെ വൈഭവത്തോടെ ബാഹ്യപ്രവൃത്തികൾ കൂടാതെ തന്നെ ലോകക്ഷേമകരങ്ങളായ പ്രവൃത്തികൾ ചെയ്തു അനേകായിരം ജനങ്ങൾ അനേകം സംവത്സരങ്ങൾ ചെയ്താലും മുഴമിക്കാൻ സാധിക്കാത്ത കാര്യമാണദ്ദേഹം ഹ്രസ്വകാലത്തിൽ ചെയ്തുതീർത്തതു്. ഇന്നു നാം ലോകത്തിൽ കാണുന്ന ആദ്ധ്യാത്മികനവോത്ഥാനത്തിന്റെ വിത്തു വിതച്ചതു് ശ്രീരാമകൃഷ്ണനാണു്. അദ്ദേഹത്തിലുള്ള ഗ്രന്ഥകർത്താവിന്റെ നിഷ്കളങ്കമായ ഭക്തി പത്തു സർഗ്ഗങ്ങളിലുള്ള ഈ ഗ്രന്ഥത്തിൽ ഉടനീളം കാണാവുന്നതാണു്. അത്യന്തം സുന്ദരങ്ങളായ പദ്യങ്ങളെക്കൊണ്ടാണു് ഓരോ സർഗ്ഗവും നിറക്കപ്പെട്ടിട്ടുള്ളതു്. ശ്രീകൃഷ്ണകർണ്ണാമൃതത്തെ സമ്പൂർണ്ണമായും അനുകരിച്ചിട്ടുള്ള ചില ശ്ലോകങ്ങൾ തത്തുല്യയോഗ്യതയുള്ളവ തന്നെയാണു്. ഉദാഹരണമായി,

മധുരം മധുരം വപുരസ്യ വിഭോ
മധുരം മധുരം വദനം മധുരം
മധുഗന്ധി മൃദുസ്മിതമേതദഹോ
മധുരം മധുരം മധുരം മധുരം. എന്നു് ശ്രീകൃഷ്ണ

കർണ്ണാമൃതത്തിലും,

ഹേ രാമകൃഷ്ണമധുരം തവ സച്ചരിത്രം
തത്പുണ്യനാമമധുരം മധുരം തദംഗം
സംഭാഷണം ച മധുരം മധുരം ച ഗാനം
തത് കിം ന, യന്നമധുരം ഭവതി ത്വദീയം.

എന്നു് ശ്രീരാമകൃഷ്ണകർണ്ണാമൃതത്തിലും കാണുന്നു. ചുരുക്കത്തിൽ സംസ്കൃതസാഹിത്യത്തിലേക്കൊരു മുതൽക്കൂട്ടാണു് ഈ കൊച്ചുഗ്രന്ഥം.

അരവിന്ദാക്ഷപിഷാരടി, എം. എ.

ജൂലായ് 1963

# പ്രബുദ്ധകേരളം

ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

വിദ്യയാ അമൃതം അശ്നുതേ




കാലടി [എറണാകുളം ഡിസ്ട്രിക്ട്] കേരളം



# പ്രബുദ്ധകേരളം.

വാല്യം 48 1963 ജൂലായ് ലക്കം 7

## അമൃതവാണി

1. കിം തസ്യ ദാനൈഃ കിം തീർത്ഥൈഃ കിം തപോഭിഃ കിമധ്വരൈഃ
ഹൃദിസ്ഥോ യസ്യ ഭഗവാൻ മങ്ഗലായതനം ഹരിഃ

2. നമഃ ശിവായ മന്ത്രോഽയം വാഗേഷാ വശവർത്തിനീ
അഹോ മോഹസ്യ മാഹാത്മ്യം നരകം യേന പശ്യതി

3. തദ് ധ്യാനം യത്ര ഗോവിന്ദഃ സാ കഥാ യത്ര മാധവഃ
തത് കർമ യത് തദർത്ഥീയം കിമന്യൈർ ബഹുഭാഷിതൈഃ

4. സാ ജിഹ്വാ യാ ഹരിം സ്തൗതി തച്ചിത്തം യത് തദർപ്പണമ്.
താവേവ കേവലം ശ്ലാഘ്യൗ യൗ തത്പൂജാകരൗ കരൗ

5. കൃതഗങ്ഗോദകസ്നാനം ശ്രുതഭാരതസത്കഥമ്
അർച്ചിതാച്യുതപാദാബ്ജം ദിനം കല്പശതാദ്വരമ്.

6. അർത്ഥാർത്ഥീ യാനി ദുഃഖാനി സഹതേ കൃപണോ ജനഃ
താന്യേവ യദി ധർമ്മാർത്ഥീ ന ഭൂയോ ജന്മഭാഗ് ഭവേത്

7. സ്നാതോ വാ യദി വാസ്നാതഃ ശുചിർവാ യദി വാശുചിഃ
യഃ സ്മരേത് പുണ്ഡരീകാക്ഷം സ ബാഹ്യാഭ്യന്തരം ശുചിഃ

8. ഹരിരേവ മഹാവൈദ്യഃ പരമദ്രവ്യപ്രവൃദ്ധമഹിമാസൗ
ശമയതി ജന്മവ്യാധിം വൈരാഗ്യമഹൗഷധ പ്രയോഗേണ.

(1) മംഗളങ്ങൾക്കെല്ലാം പാർപ്പിടമായ ഭഗവാൻ ശ്രീഹരി ആരുടെ ഹൃദയത്തിലാണോ സ്ഥിതിചെയ്യുന്നതു് അവനു് ദാനംകൊണ്ടു് എന്താണു സാധിക്കാനുള്ളതു്? തീർത്ഥസേവകൊണ്ടെന്താണു ലഭിക്കാനുള്ളതു്? തപസ്സുകൊണ്ടെന്താണു സമ്പാദിക്കാനുള്ളതു്? യാഗങ്ങളെക്കൊണ്ടെന്താണു് പ്രാപിക്കാനുള്ളതു്? (2) നമഃ ശിവായ എന്ന മന്ത്രമുണ്ടു്, അതുച്ചരിക്കാനുള്ള വാഗ് ഇന്ദ്രിയം തന്റെ വശത്തിലുണ്ടു്, എന്നിരുന്നാലും ഏതൊരു മയക്കത്തിന്റെ ഫലമായി ജീവികൾ നരകത്തിൽ പതിക്കുന്നുവോ ആ മോഹത്തിന്റെ വലിപ്പം അത്ഭുതാവഹം തന്നെ (3) ഏതൊരു ധ്യാനത്തിലാണോ ഗോവിന്ദനുള്ളതു് ആ ധ്യാനം മാത്രമാണു് യഥാർത്ഥത്തിലുള്ള ധ്യാനം. ഏതൊരു കഥയുടെ വിഷയം മാധവനാണോ അതാണു് ശരിയായിട്ടുള്ള കഥ. ഏതൊരു കർമ്മമാണോ ഈശ്വരാർത്ഥമായി ചെയ്യപ്പെടുന്നതു് അതുതന്നെയാണു് സഫലകർമ്മം. മററവിഷയങ്ങളെപ്പററി ഏറെപ്പറഞ്ഞതുകൊണ്ടു് എന്താണു് പ്രയോജനം? (4) ശ്രീഹരിയെ സ്തുതിക്കുന്ന നാക്കാണു് നാക്കു്. അവിടത്തെ പാദപത്മങ്ങളിൽ സമർപ്പിച്ച മനസ്സാണു് മനസ്സു്. അവിടത്തെ പൂജ ചെയ്യുന്ന കൈകൾ മാത്രമേ ശ്ലാഘിക്കാൻ യോഗ്യമാകുന്നുമുള്ളു. (5) ഒരു ദിവസം ഗംഗാസ്നാനം ചെയ്തു് ഭാരതത്തിലെ പുണ്യകഥകൾ ശ്രവിച്ചു് അച്യുതന്റെ അടിത്താമരകളെ പൂജിച്ചു കഴിഞ്ഞാൽ അതു് നൂറുകല്പം വൃഥാ ജീവിക്കുന്നതിലും ഭേദമാണു്. (6) അർത്ഥം തേടി കൃപണരായ ജനങ്ങൾ എന്തെല്ലാം ദുഃഖങ്ങളാണു് സഹിക്കുന്നതു്? ധർമ്മത്തിനുവേണ്ടി അതേപ്രകാരം ദുഃഖങ്ങളനുഭവിച്ചാൽ പിന്നീടു ജന്മമെടുക്കേണ്ടിവരികയില്ല. (7) കുളിച്ചാലും ഇല്ലെങ്കിലും ശുചിയായാലും ഇല്ലെങ്കിലും പുണ്ഡരീകാക്ഷനെ ഏതൊരുവനാണു് സ്മരിക്കുന്നതു് അവൻ അകവും പുറവും ശുചിതന്നെയാണു്. (8) ഹരിമാത്രമാണു് മഹാവൈദ്യൻ. അതിശ്രേഷ്ഠമായ ദ്രവ്യങ്ങളെക്കൊണ്ടു് അവിടത്തെ മഹിമ വളരെ അധികമാണു്. വൈരാഗ്യമാകുന്ന മഹൗഷധം പ്രയോഗിച്ചു് അദ്ദേഹം പുനർജ്ജന്മരൂപമായ വ്യാധിയെ ശമിപ്പിക്കുന്നു —സുഭാഷിതാവലിയിൽനിന്നും.

## ശ്രീരാമകൃഷ്ണൻ ദക്ഷിണേശ്വരത്തു കാളീക്ഷേത്രത്തിലെ പൂജകനായിത്തീരുന്നു.

കാളീക്ഷേത്രത്തിന്റെ പ്രതിഷ്ഠാകർമ്മത്തിനു ശേഷം ഒരു മാസക്കാലത്തോളം മേൽ ചെയ്യേണ്ടതിനെപ്പററി ഒരു തീരുമാനവുമെടുക്കാതെ ഗദാധരൻ ദക്ഷിണേശ്വരത്തു വസിച്ചു. യുവാവായ അദ്ദേഹത്തിന്റെ മൃദുസ്വഭാവവും ദേവതാഭക്തിയും മഥുരനാഥനെ പെട്ടെന്നദ്ദേഹത്തിലേക്കാകർഷിച്ചു. ദേവിയുടെ തിരുവുടയാടകളും തിരുവാഭരണങ്ങളും സൂക്ഷിച്ചു് വിഗ്രഹം ചാർത്തുന്ന ചുമതല അദ്ദേഹത്തെ ഏല്പിക്കാമെന്നു മഥുരനാഥൻ ഉറച്ചു. അനുജന്റെ മനോഭാവമറിഞ്ഞിരുന്ന രാമകുമാരൻ അതു സാധിക്കുമോ എന്നുള്ള കാര്യം സംശയിച്ചിരുന്നെങ്കിലും മഥുരൻ തന്റെ ലക്ഷ്യം കൈവിട്ടില്ല. ഹൃദയാരാമ്മുഖോപാധ്യായൻ (137-ാം പുറം നോക്കുക) വേലയന്വേഷിച്ചു് ബർദ്ധ്വാനിൽ വന്നു. പതിനാറുകാരനായ ആ യുവാവു് അവിടെ കാര്യസിദ്ധിയില്ലെന്നു കണ്ടു് ദക്ഷിണേശ്വരത്തു ബന്ധുക്കളോടൊപ്പം താമസിച്ചു ശ്രമിക്കാമെന്നു വിചാരിച്ചു് അവിടെ എത്തി തന്റെ അമ്മാവനായ ശ്രീരാമകൃഷ്ണനിൽനിന്നും ഏകദേശം നാലുവയസ്സുമാത്രം കുറവുള്ള ഹൃദയൻ അരോഗദൃഢഗാത്രനും നിർഭയനും പരിശ്രമശീലനുമായിരുന്നു തന്റെ അമ്മാവന്മാരിൽ ഏററവും പ്രായം കുറഞ്ഞ ശ്രീരാമകൃഷ്ണനെ അത്യാദരവോടുകൂടി ഹൃദയൻ സ്നേഹിച്ചിരുന്നു. പക്ഷേ ഹൃദയൻ ബഹിർമ്മുഖനായ ലൗകികനായിരുന്നു ശ്രീരാമകൃഷ്ണനാകട്ടെ അതിനു വിപരീതവും. ലോകയാത്രക്കു ഇവർ രണ്ടുപേരുടേയും സമാഗമം വളരെ പ്രയോജനപ്പെട്ടു. ഹൃദയൻ ദക്ഷിണേശ്വരത്തെത്തി

യപ്പോൾ ശ്രീരാമകൃഷ്ണന് ഇരുപതു വയസ്സു കഴിഞ്ഞു. കുളിക്കുമ്പോഴും നടക്കുമ്പോഴും ഇരിക്കുമ്പോഴും കിടക്കുമ്പോഴുമെല്ലാം ബാലകസ്വഭാവിയായ ശ്രീരാമകൃഷ്ണനു ഹൃദയൻ ഒരു സഹായിയായിത്തീർന്നു. അവർ തമ്മിലുള്ള സ്നേഹം വളർന്നു. ശ്രീരാമകൃഷ്ണനിൽ അളവററ ഭക്തിയുള്ള ഹൃദയൻ ഒരുനിമിഷംപോലും അദ്ദേഹത്തെ പിരിഞ്ഞിരിക്കാൻ സാമർത്ഥ്യമില്ലാതെ നിഴലുപോലെ അനുഗമിച്ചു. അവർ തമ്മിൽ അല്പസമയത്തേക്കു വേർപെട്ടതു് ശ്രീരാമകൃഷ്ണൻ തൻെറ ആഹാരം പാകം ചെയ്യുന്നതിനു പഞ്ചവടിയിലേക്കു പോയപ്പോഴും ഹൃദയൻ ഉച്ചക്കു പ്രസാദംകഴിക്കാൻ അമ്പലത്തിൽ പ്രവേശിച്ചപ്പോഴും മാത്രമായിരുന്നു. മധ്യാഹ്നം ഹൃദയൻ ഒരുക്കിക്കൊടുത്തതു് തനിയെ വെച്ചു് ശ്രീരാമകൃഷ്ണൻ ഭക്ഷിച്ചെങ്കിലും രാത്രിയിൽ കാളീക്ഷേത്രത്തിൽനിന്നും ലഭിച്ച ലൂചി (നേരിയ ഗോതമ്പുമാവു കുഴച്ചുരുട്ടി പപ്പടകംപോലെ പരത്തി നെയ്യിൽ വറത്തെടുത്ത ഒരു ഭക്ഷ്യം) കഴിച്ചു സംതൃപ്തനായി. അതു കഴിക്കുമ്പോൾ 'അമ്മെ! കൈവർത്തൻെറ ഭക്ഷ്യം എന്നെക്കൊണ്ടു തീററിപ്പിക്കുന്നല്ലോ' എന്നു ദുഃഖസമേതം പറയുമായിരുന്നത്രേ. ഇതേ കാരണംകൊണ്ടു ദക്ഷിണേശ്വരക്ഷേത്രത്തിൽ അക്കാലത്തെ വെച്ചനൈവേദ്യം അധികഭാഗവും പശുവിനു കൊടുക്കുകയായിരുന്നു, എന്നു പിന്നീടു ശ്രീരാമകൃഷ്ണൻ പറഞ്ഞിട്ടുണ്ടു്. ശ്രീരാമകൃഷ്ണനു ഹൃദയനിൽ വളരെ പ്രീതിയുണ്ടായിരുന്നെന്നു ഹൃദയനറിയാമായിരുന്നു. എപ്പോഴും അവർ കൂട്ടായിരുന്നെങ്കിലും രാമകുമാരനൊന്തെങ്കിലും ഒത്താശ ചെയ്യുന്നതിനോ ഉച്ചതിരിഞ്ഞാലും വിശ്രമിക്കുന്നതിനോ വൈകിട്ടു ദീപാരാധന തൊഴുന്നതിനോ ഹൃദയൻ ഏർപ്പെടുന്ന സമയം അവിടെ നിൽക്കാതെ ശ്രീരാമകൃഷ്ണൻ എവിടെയോ പോയി മറയുമായിരുന്നു. മടങ്ങി ഹൃദയൻ വിവരം അന്വേഷിക്കുമ്പോൾ 'ഞാനെങ്ങും പോയില്ല, അടുത്തുതന്നെ ഉണ്ടായിരുന്നു' എന്നുത്തരവും ശ്രീരാമകൃഷ്ണൻ പറഞ്ഞിരുന്നു. ആ അവസരത്തിൽ ശ്രീരാമകൃഷ്ണനു ശിവപൂജ നടത്തുവാൻ ആശയുണ്ടായി. ഗംഗാതടത്തിൽനിന്നും ചെളി കൊണ്ടുവന്നു് സ്വന്തം കയ്യാലെ ശിവവിഗ്രഹവും വൃഷവും ത്രിശൂലവുമുണ്ടാക്കി അദ്ദേഹം പൂജിക്കുവാൻ തുടങ്ങി. പുറത്തു നടന്നുകൊണ്ടിരുന്ന മഥുരനാഥൻ പെട്ടെന്നടുത്തുവന്നു് ഉപാസ്യദേവതയേതെന്നു നോക്കി. ആ ചെറിയ വിഗ്രഹം മനോഹരമായി മെനഞ്ഞെടുത്തിരുന്നു. ഇത്രയും ദൈവികമായ മിഴിവുള്ള വിഗ്രഹം അങ്ങാടിയിൽ കിട്ടുകയില്ലെന്നു മഥുരനാഥൻ കണ്ടു. അഴകുള്ള വിഗ്രഹങ്ങൾ നിർമ്മിക്കാനും മുറിഞ്ഞവയുടെ അററകുററങ്ങൾ നന്നാക്കാനും ശ്രീരാമകൃഷ്ണനു കഴിയുമെന്നു ഹൃദയൻ പറഞ്ഞു. മഥുരൻെറ ആവശ്യപ്രകാരം പൂജകഴിഞ്ഞു് ഹൃദയൻ വിഗ്രഹം അദ്ദേഹത്തിനു കൊടുത്തു. അതുകണ്ടു സന്തുഷ്ടനായ മഥുരൻ റാണി കാണുന്നതിനായി അതു കൊടുത്തയച്ചു. ക്ഷേത്രത്തിൽ ശ്രീരാമകൃഷ്ണനെ നിയമിക്കണമെന്നുള്ള മഥുരൻെറ ആശ അപ്പോൾ കുറേക്കൂടി പ്രബലമായി. സേവാവൃത്തി ശ്രീരാമകൃഷ്ണൻ വെറുത്തിരുന്നു. അന്യക്കു ദാസ്യം വഹിക്കുന്നതിലും ഭേദം മരണമാണെന്നുകൂടി ശിഷ്യരെ അദ്ദേഹം പിന്നീടുപദേശിച്ചിട്ടുണ്ടു്. എങ്കിലും സ്വാർത്ഥഹേതുവായിട്ടല്ലാതെ മാതാപിതാക്കന്മാരെയും സന്താനങ്ങളെയും മററും രക്ഷിക്കുന്നതിനു വേണ്ടി ദാസ്യവും അദ്ദേഹം വിധിച്ചിരുന്നു. ആധ്യാത്മികജീവിതം അനന്യഭാവത്തിൽ നയിക്കണമെന്നുദ്ദേശിച്ചവരോടു മാത്രമേ അദ്ദേഹം ദാസ്യപ്രവൃത്തി വിലക്കിയുള്ളു. തന്നെ ക്ഷേത്രപ്രവൃത്തിയിൽ നിയമിക്കുന്നതിനു മഥുരനാഥനാഗ്രഹമുണ്ടെന്നു മനസ്സിലാക്കിയ ശ്രീരാമകൃഷ്ണൻ അദ്ദേഹത്തിൻെറ അഭ്യർത്ഥന നിരസിച്ചു് മനോവേദനയുണ്ടാക്കരുതെന്ന ഉദ്ദേശത്തിൽ മഥുരൻെറ ദൃഷ്ടിയിൽനിന്നും ഒഴിഞ്ഞുമാറി നടക്കാൻ തുടങ്ങി. ഗുണവാനായ മഥുരൻെറ ആഗ്രഹം വിഗണിച്ചു് ദുഃഖിപ്പിക്കുന്നതദ്ദേഹത്തിനു് ഇഷ്ടമില്ലായിരുന്നു. ഒരു വെറും ബാലൻ മാത്രമായിരുന്ന അദ്ദേഹം എങ്ങിനെയാണു് മഥുരനെപ്പോലെയുള്ള ഒരു പ്രധാനിയുടെ മുമ്പിൽ പോകുകയും അദ്ദേഹത്തിൻെറ അപേക്ഷ നിരസിക്കുകയും ചെയ്യുക? അതേ സമയം ദക്ഷിണേശ്വരത്തിലെ വാസം നാൾതോറും അദ്ദേഹത്തിനു് അധികമധികം പ്രിയമാകുകയും ചെയ്തു. കാമാർപുകുറിലേക്കു മടങ്ങാനുള്ള വാസന തണുത്തു.

ഒരുദിവസം മഥുരനാഥൻ ഭഗവത്സേവക്കു

ക്ഷേത്രത്തിൽ ചെന്നപ്പോൾ ഹൃദയനോടൊപ്പം ദൂരത്തിൽ ശ്രീരാമകൃഷ്ണനെക്കണ്ടു് ആളയച്ചു വിളിപ്പിച്ചു. അനിഛകൊണ്ടു മാറിപ്പോകാൻ ശ്രീരാമകൃഷ്ണൻ ശ്രമിച്ചെങ്കിലും 'നിങ്ങളെ അമ്പലത്തിൽ പൂജകനായി ആ പ്രധാനി നിയമിച്ചാൽ സ്വീകരിക്കാൻ മടിക്കുന്നതെന്തിനാണു്''? എന്നു ഹൃദയൻ ചോദിച്ചു. ഉത്തരമായി ശ്രീരാമകൃഷ്ണൻ ഇങ്ങിനെ പറഞ്ഞു: 'ജീവിതം മുഴുവൻ അന്യൎക്കു പണിചെയ്യാൻ എനിക്കിഷ്ടമില്ല. പൂജകനാകാമെന്നേററാൽ ദേവിയുടെ തിരുവാഭരണം സൂക്ഷിപ്പു് ബഹു പ്രയാസമാണു്. ആ ചുമതല നിങ്ങൾ ഏററാൽ തൽക്കാലം പൂജ മാത്രം ചെയ്യാൻ എനിക്കു വിരോധമില്ല.' നാട്ടിൽനിന്നും ജോലി തേടിവന്ന ഹൃദയൻ ഇതു കാത്തിരിക്കുകയായിരുന്നു. ശ്രീരാമകൃഷ്ണൻ മഥുരൻെറ സമീപമെത്തി. അമ്പലത്തിൽ പ്രവൃത്തി സ്വീകരിക്കാൻ മഥുരൻ അദ്ദേഹത്തോടപേക്ഷിച്ചു. തിരുവാഭരണത്തിൻെറ കാൎയ്യത്തിൽ വേറെ വ്യവസ്ഥ ഉണ്ടാകുന്ന പക്ഷം ക്ഷേത്രത്തിലെ പ്രവൃത്തി സ്വീകരിക്കാമെന്നേററു. മഥുരനു സന്തോഷമായി. ദേവിയുടെ വിഗ്രഹം ചാൎത്തുന്നതിനു ശ്രീരാമകൃഷ്ണനോടു് അദ്ദേഹം പറഞ്ഞു. ഇതെല്ലാം നടന്നതു് ക്ഷേത്രത്തിൻെറ ഉൽഘാടനത്തിനു ശേഷം മൂന്നു മാസത്തിനുള്ളിലാണു്. ആ വൎഷത്തിലെ അഷ്ടമിരോഹിണി വന്നു. അതിൻെറ മുൻനാളിലാണു് നന്ദോത്സവം. അന്നുച്ചയ്ക്കു രാധാഗോവിന്ദ പൂജയും സേവയും കഴിഞ്ഞു് അൎച്ചകൻ ശയനോപചാരം നടത്താൻ തുടങ്ങി. ശ്രീരാധാദേവിയെ ശയിപ്പിച്ചിട്ടു് മടങ്ങിവന്നു് ശ്രീഗോവിന്ദവിഗ്രഹം അൎച്ചകൻ കയ്യിലെടുത്തപ്പോൾ താഴെ വീണു് ഒരു കാൽ മുറിഞ്ഞു. അമ്പലത്തിൽ കോലാഹലമായി. പണ്ഡിതന്മാർ പലതും പറഞ്ഞു. മഥുരൻ ശ്രീരാമകൃഷ്ണൻെറ അഭിപ്രായം തേടി അന്തൎമ്മുഖനായി ഭാവസമാധിയിൽ കാണപ്പെട്ട ശ്രീരാമകൃഷ്ണൻ വിഗ്രഹം മാറേറണ്ടതില്ലെന്നും അററകുററം തീൎത്താൽ മതിയെന്നും മഥുരനോടു പറഞ്ഞു. മഥുരൻെറ അപേക്ഷപ്രകാരം വിഗ്രഹത്തിൻെറ മുറിഞ്ഞ കാൽ അദ്ദേഹം ചേൎത്തുകൊടുത്തതു് സൂക്ഷിച്ചുനോക്കുന്നവൎക്കുപോലും മുറിഞ്ഞതാണെന്നു് അറിയാൻ കഴിഞ്ഞില്ല. അലക്ഷ്യമായി വിഗ്രഹം കൈകാൎയ്യം ചെയ്ത ക്ഷേത്രനാഥൻ എന്ന അൎച്ചകനെ അവർ പുറംതള്ളി. പകരം ശ്രീരാമകൃഷ്ണനെ രാധാഗോവിന്ദപൂജക്കു നിയമിച്ചു. ദക്ഷിണേശ്വരത്തിനടുത്തു് കുററിക്കാട്ടിലുള്ള ദശമഹാവിദ്യാക്ഷേത്രത്തിൽ മഥുരനാഥനും ശ്രീരാമകൃഷ്ണനും കൂടി ദർശനത്തിനു പോകുമായിരുന്നു. ക്ഷേത്രത്തിലെ ദുരവസ്ഥ കണ്ടു് രണ്ടു തുലാം അരിയും രണ്ടുരൂപയും പൂജക്കു കൊടുക്കാൻ ശ്രീരാമകൃഷ്ണൻ മഥുരനോടു് ആവശ്യപ്പെട്ടതു് അദ്ദേഹം സസന്തോഷം സ്വീകരിച്ചു. ഒരു ദിവസം അവിടെനിന്നും മടങ്ങുമ്പോൾ പരിചിതനായ ജഗന്നാരായണവന്ദ്യോപാധ്യായനെക്കണ്ടു് ശ്രീരാമകൃഷ്ണൻ അടുത്തുചെന്നു. ശ്രീരാമകൃഷ്ണനെ വന്ദിച്ചു് ആ ധനികൻ 'കാളീക്ഷേത്രത്തിലെ ശ്രീ ഗോവിന്ദൻ ഒടിഞ്ഞുപോയോ'? എന്നു ചോദിച്ചു. ശ്രീരാമകൃഷ്ണൻ അതിനുത്തരമായി ഇപ്രകാരം പറഞ്ഞു: 'കൊള്ളാം നിങ്ങളുടെ അറിവുവിശേഷംതന്നെ. അഖണ്ഡനായ ആ ഏകൻ ഖണ്ഡനായിത്തീരുമോ?' അനന്തരം വിഷയം മാററി അസാരമായിട്ടുള്ളതു തള്ളി സാരമായിട്ടുള്ളതു സ്വീകരിക്കാൻ ഉപദേശിച്ചിട്ടു് അദ്ദേഹം മടങ്ങി.

രാധാഗോവിന്ദക്ഷേത്രത്തിൽ ശ്രീരാമകൃഷ്ണൻ നടത്തിയ ആരാധന ഒന്നു പ്രത്യേകംതന്നെയായിരുന്നുവെന്നു കണ്ടിട്ടുള്ളവർ പറഞ്ഞിട്ടുണ്ടു്. ഭാവപൂൎണ്ണമായ അദ്ദേഹത്തിൻെറ കീർത്തനഗാനം കേട്ടിട്ടുള്ളവർ സംഗീതം തൊഴിലായി അഭ്യസിച്ചവരുടെ കൃത്രിമതയൊന്നും അതിലില്ലെന്നു പറഞ്ഞിട്ടുണ്ടു്. ഗാനത്തിൽ ലയിച്ചു് താളവും സ്വരവും അല്പവും പിശകാതെ സമ്പൂൎണ്ണം തന്മയനായി മധുരകണ്ഠത്തോടെ അദ്ദേഹം പാടുന്നതു കേൾക്കുമ്പോൾ ഹൃദയമലിയാത്തവർ ഉണ്ടായിരുന്നില്ല. റാണി രാസമണി ദക്ഷിണേശ്വരത്തു വരുമ്പോഴെല്ലാം അദ്ദേഹത്തെ വരുത്തി പാടിച്ചു കേൾക്കുമായിരുന്നു. അദ്ദേഹത്തിൻെറ ഗാനത്തിലുള്ള മറെറാരു വൈശിഷ്ട്യം ഇതായിരുന്നു. ഗാനരസത്തിൽ സമ്പൂൎണ്ണമായി മുഴുകിയിരുന്നതുകൊണ്ടു് മററാരെയെങ്കിലും അതു രസിപ്പിക്കുന്നുണ്ടോ എന്ന ചിന്ത അല്പവും അദ്ദേഹത്തിൻെറ മനസ്സിൽ ഉദിച്ചില്ല. പാടുന്ന പാട്ടിൽ ഇത്രയും ഉരുകിക്കലരുന്നതിനു് ശേഷിയു

ള്ള പാട്ടുകാർ ഉണ്ടായിരുന്നിട്ടുണ്ടോ എന്നു സംശയമാണ്. പാട്ടുകഴിഞ്ഞു് അതിന്റെ മാധുര്യത്തെപ്പററി ആരെങ്കിലും പ്രശംസിച്ചാൽ അതു് ആ പാട്ടിന്റെ രസഗുണമാണെന്നും അല്ലാതെ പാടിയതിന്റെ മഹത്വമല്ലെന്നും പറയുമായിരുന്നു. അദ്ദേഹത്തിന്റെ ഹൃദയത്തിലുണ്ടായ ദ്രവീഭാവം ചിലപ്പോൾ ആനന്ദാശ്രുവായി പ്രത്യക്ഷപ്പെട്ടു. പൂജ കഴിക്കുമ്പോഴും താദാത്മ്യഭാവംകൊണ്ടു് ചുററുപാടു് നിശ്ശേഷം മറന്നിരുന്നതിനാൽ ആരെങ്കിലും സമീപം വന്നതു് അറിയാൻ പോലും അദ്ദേഹത്തിനു് ശക്തിയുണ്ടായിരുന്നില്ല. സാധാരണ പൂജകന്മാർ ഭാവനപോലുമില്ലാതെ വെറുമൊരു ചടങ്ങായി ചെയ്യുന്ന അംഗന്യാസം കരന്യാസം, പ്രോക്ഷണം, ധ്യാനം മുതലായ കൃത്യങ്ങൾ യഥാർത്ഥവും സ്വാരസ്യപൂർണ്ണവുമായി അദ്ദേഹത്തിനു് അനുഭവമായി. അർച്ചകന്മാരിൽ സാധാരണ കാണാത്ത ഈ പുതിയ മനോഭാവവും അതോടൊപ്പം പ്രത്യക്ഷമായ ഏകാന്തവാസപ്രീതിയും ലൌകികവൃത്തിയിലുള്ള ഔദാസീന്യവും രാമകുമാരനിൽ അനുജനെപ്പററി പല ചിന്തകളുമുളവാക്കി. കാമാർപുക്കുറിൽ പോയി അമ്മയെ കാണാനുള്ള വാഞ്ഛയാണോ ഇതിനു കാരണമെന്നു സന്ദേഹിച്ചു. അതേപ്പററി ചോദിച്ചപ്പോഴും വീട്ടിൽ പോകണമെന്ന ആഗ്രഹം ശ്രീരാമകൃഷ്ണൻ പ്രകടിപ്പിച്ചില്ല. എങ്കിലും പലപ്പോഴും പഞ്ചവടിയിൽ മിണ്ടാതിരിക്കുന്നതും പുലർച്ചക്കും സന്ധ്യക്കും ഗംഗാതീരത്തു ചുററി നടക്കുന്നതും അടുത്തുള്ള വെളിഭൂമിയിൽ ഏറെനേരം കഴിക്കുന്നതും മററും കണ്ടു് രാമകുമാരൻ പലവിധത്തിൽ ആലോചിച്ചുതുടങ്ങി. ഉപജീവനമാർഗ്ഗമുണ്ടായെന്നു കണ്ടു് വാർദ്ധക്യത്തിൽ തനിക്കു ചെയ്യാവുന്നതെല്ലാം അനുജനു ചെയ്തു കൊടുക്കാൻ അദ്ദേഹം കാംക്ഷിച്ചു. കാളികാപൂജയും ചണ്ഡികാസപ്തശതി പാരായണവും വിധിപ്രകാരം ഗദാധരനെ പഠിപ്പിച്ചു. പൂജ പഠിപ്പിച്ചാലും മൂലമന്ത്രത്തിൽ ദീക്ഷിതനാകാതെ കർമ്മാധികാരമില്ല. അതുകൊണ്ടു് ശ്രീ കേനരാമഭട്ടാചാര്യ എന്നൊരു അഭിവന്ദ്യനായ ഭക്തസാധകനിൽനിന്നും ശ്രീരാമകൃഷ്ണൻ മന്ത്രദീക്ഷ സ്വീകരിച്ചു. അപ്പോൾ അദ്ദേഹത്തിനു ഭാവസമാധിയുണ്ടായെന്നു പറയപ്പെടുന്നു. അനന്തരം രാമകുമാരനും ശ്രീരാമകൃഷ്ണനും ശ്രീരാധാഗോവിന്ദക്ഷേത്രത്തിലും കാളീക്ഷേത്രത്തിലും പൂജനടത്തിവന്നു. രാമകുമാരനു് ചിലപ്പോൾ അസുഖം നേരിട്ടിരുന്നതുകൊണ്ടും അനുജനെക്കൂടി പൂജ പരിശീലിപ്പിക്കണമെന്നു് ഉദ്ദേശിച്ചിരുന്നതിനാലുമാണു് ശ്രീരാമകൃഷ്ണനെ ദേവീപൂജക്കു നിയമിച്ചതു്. ഇതറിഞ്ഞ മഥുരനാഥൻ റാണിയുടെ അനുവാദത്തോടെ ശ്രീരാമകൃഷ്ണനെത്തന്നെ കാളീക്ഷേത്രത്തിലെ പൂജകനായിരിക്കുന്നതിനും രാമകുമാരൻ വിഷ്ണുപൂജ നടത്തുന്നതിനും ആവശ്യപ്പെട്ടു. ഹൃദയൻ വിഗ്രഹം ചാർത്തുന്ന ജോലിയും ശ്രീരാമകൃഷ്ണൻ പൂജയും ഏറെറടുത്തു. ക്ഷീണംകൊണ്ടു കഴിവു കുറഞ്ഞുവന്ന രാമകുമാരൻ ഈ മാററം സസന്തോഷം സ്വീകരിച്ചു. തന്റെ അനുജനെ സമീപത്തിരുന്നു പൂജാക്രമം ചിട്ടപ്രകാരം അഭ്യസിപ്പിക്കയും ചെയ്തു. രാധാഗോവിന്ദമൂർത്തിയുടെ പൂജക്കായി തല്ക്കാലത്തേക്കു് ഹൃദയനെ ആക്കിയിട്ടു് കുറച്ചുകാലത്തേക്കു നാട്ടിലേക്കു പോകാൻ അദ്ദേഹം തീരുമാനിച്ചു. കല്ക്കട്ടായുടെ വടക്കുഭാഗത്തുള്ള ശ്യാംനഗർ മൂലജോർ എന്ന സ്ഥലത്തു് ഏതോ കാര്യം പ്രമാണിച്ചു പോയ രാമകുമാരഭട്ടാചാര്യൻ അവിടെവച്ചു് മരണം പ്രാപിക്കുകയാൽ ദക്ഷിണേശ്വരത്തിലേക്കു മടങ്ങിയില്ല.

സ്വാമി വിമലാനന്ദ.

## പ്രപത്തി.

സംസാരം പ്രവാഹരൂപത്തിൽ നിത്യമാണു്. പ്രതിക്ഷണം അസംഖ്യം പ്രാണികൾ ജനിക്കുകയും മരിക്കുകയും ചെയ്യുന്നു. കാററിൽ പറന്നുവരുന്ന ധൂളികണം ഈ നിമിഷത്തിൽ കാണുകയും മറുനിമിഷത്തിൽ കാണാതാകുകയും ചെയ്യുന്നതുപോലെ ലോകത്തിൽ വരുന്ന പ്രാണി കുറെ സമയം കഴിഞ്ഞു് അപ്രത്യക്ഷനാകുന്നു. എവിടെനിന്നു വരുന്നുവെന്നോ എവിടേക്കു മടങ്ങുന്നുവെന്നോ ഉള്ള സംഗതി എല്ലാ കാലത്തും

വാദവിഷയമാണ്. ഈ ലോകത്തിൽ ഇരിക്കുന്നേടത്തോളം കാലവും ഒരു പ്രാണിയെപ്പോലെയാണ് മറെറാരു പ്രാണിയുമെന്ന് പറയാൻ പ്രയാസമാണ്. ധനികനും ദരിദ്രനും അരോഗിയും നിത്യരോഗിയും അജ്ഞനും പ്രാജ്ഞനും ദുർബ്ബലനും ബലവാനും എല്ലാം ലോകത്തിലെവിടെയും കാണാൻ കഴിയും. ഒരുവൻെറ ജീവിതസരണി സുലഭവും സുഖമയവുമായിരിക്കുന്നു. അല്പയത്നംകൊണ്ട് അയാൾക്ക് വേണ്ടതെല്ലാം കൈവരുന്നു. മറെറാരുവൻ എത്രതന്നെ ബുദ്ധിമാനും പ്രയത്നശീലനുമായാലും ആഗ്രഹിച്ചതു കിട്ടാതെ വിഷമിക്കുന്നു. ഈ വ്യത്യാസങ്ങളെല്ലാം ജീവിതത്തിൽ എങ്ങിനെ വന്നു? നല്ലവരായി കാണുന്നവർ കഷ്ടപ്പെടുകയും ദുഷ്ടന്മാർ സമൃദ്ധിയിൽ മദിക്കയും ചെയ്യുന്നതെന്തുകൊണ്ട്? ഈ അനീതിക്കു കാരണമെന്ത്? ഈ വിധമുള്ള ചോദ്യങ്ങൾക്കെല്ലാം ഉത്തരമായി കർമ്മതത്വത്തെയാണ് പ്രാചീനദർശനകാരന്മാർ നമ്മുടെ മുമ്പിൽ സമർപ്പിക്കുന്നത്. ജീവൻ ചൈതന്യസ്വരൂപിയാണ്. ദിവ്യനും അമൃതനുമാണ്. പക്ഷെ ജഡശരീരത്തിൻെറ ബന്ധത്തിൽ കുടുങ്ങേണ്ടിവന്നു. അതിനു കാരണം കർമ്മത്തിൻെറ ശക്തിതന്നെയാണ്. ഈ കർമ്മശക്തി പുറമേനിന്നു വന്നതല്ല. തന്നിൽതന്നെയുള്ളതാണ്. പലരിലും പലതരത്തിലുള്ള പരിണാമമുളവാക്കുന്ന ഒരു ബാഹ്യശക്തി സ്വീകരിക്കുന്ന പക്ഷം സർവ്വശക്തനായ ഭഗവാൻെറ നീതിപരായണത്വം ചോദ്യംചെയ്യേണ്ടിവരും. എന്നു മാത്രമല്ല, കാര്യകാരണനിയമംതന്നെ ഭഞ്ജിച്ചുവെന്നു വരും.

കർമ്മമെന്നു പറഞ്ഞാൽ ഇച്ഛാപൂർവ്വകമായ പ്രവൃത്തിയെന്നർത്ഥം. പ്രവൃത്തി ശുഭമായാലും അശുഭമായാലും ജീവനെ ബന്ധിക്കും. ഒരു ജീവൻെറ ഈ ജന്മത്തെ കർമ്മങ്ങളെല്ലാം മുൻജന്മങ്ങളിൽ ചെയ്തിട്ടുള്ള കർമ്മങ്ങളുടെ ഫലമാണ്. കർമ്മവശ്യരായിരിക്കുന്നിടത്തോളം കാലം പുനർജ്ജന്മം അനിവാര്യമാണ്. സത്കർമ്മങ്ങളുടെ ഫലം സുഖവും ദുഷ്കർമ്മങ്ങളുടേതു ദുഃഖവുമാണ്. മറെറാരു പ്രകാരത്തിൽ ആഗാമിയെന്നും സഞ്ചിതമെന്നും പ്രാരാബ്ധമെന്നും കർമ്മത്തെ മൂന്നുപ്രകാരം വിഭജിക്കാറുണ്ട്. മുമ്പുള്ള കർമ്മങ്ങളുടെ ആകെത്തുകയിൽ ഈ ജന്മമെടുക്കുന്നതിനു കാരണമായിട്ടുള്ള ഭാഗത്തിനു പ്രാരബ്ധകർമ്മമെന്നു പറയുന്നു. ബാക്കി ശേഖരിക്കപ്പെട്ടിട്ടുള്ള പൂർവ്വകർമ്മത്തിനു സഞ്ചിതമെന്നു പേർ. ഇവിടെ കർമ്മമെന്നു പറയുന്നതു പ്രത്യക്ഷത്തിൽ കാണുന്ന പ്രവൃത്തിയല്ല. മുൻകാലത്തു ചെയ്തിട്ടുള്ള കർമ്മത്തിൻെറ ഫലകാരിയായ നിഗൂഢാംശമാണ്. ആഗാമികർമ്മമെന്നു പറയുന്നതു ഇനിമേൽ ചെയ്യാൻപോകുന്ന കർമ്മങ്ങളുടെ ഫലമാണ്. ചെയ്തുകഴിഞ്ഞാൽ അതും സഞ്ചിതത്തോടു കൂടി കഴിയും. മുക്തി ലഭിക്കണമെങ്കിൽ കർമ്മബന്ധത്തിൽനിന്നും പുറത്തു വരണം. ഒരു പ്രവൃത്തിയും ചെയ്യാതെ വെറുതെയിരിക്കാൻ ആർക്കും സാധ്യമല്ല. ഫലാസക്തിയില്ലാതെ ചെയ്യുന്ന കർമ്മങ്ങളുടെ ഫലം ഒരുവനെ ബന്ധിക്കുന്നതല്ലെന്നു ഗീത പറയുന്നു. ഫലാപേക്ഷയാണ് കർമ്മത്തെ ബന്ധകമാക്കിത്തീർക്കുന്നതു. മുക്തനായവനെ ആഗാമികർമ്മങ്ങൾ സ്പർശിക്കുകയില്ല, സഞ്ചിതവും പ്രാരബ്ധവും അനുഭവിച്ചേ തീരൂ. ഇല്ലാത്തപക്ഷം ഈശ്വരനിൽനിന്നും മാപ്പു വാങ്ങി അവയിൽനിന്നും വിടുതൽ നേടണം. ഈശ്വരാനുഗ്രഹംകൊണ്ട് കർമ്മബന്ധത്തിൽനിന്നും വിടുതൽ സമ്പാദിക്കുന്നതിനുള്ള ഉപായമാണ് പ്രപത്തി. ഭഗവദ്കൈങ്കര്യം അഭിലഷിക്കുന്നവർ ഭക്തിമൂലമായോ പ്രപത്തിമൂലമായോ ഭഗവാനെ പ്രാപിക്കുന്നു. ഭക്തിയുടെ ഏററവും ഉയർന്ന പടിക്കു പരഭക്തിയെന്നു പറയുന്നു. പരഭക്തിയെന്നു പറയുന്നതു സർവ്വാധികവും അവ്യഭിചാരിയുമായ ഭഗവത്പ്രേമത്തിനാണ്. ഈ വിധമുള്ള പ്രേമത്തിൽ ഫലകാംക്ഷയോ വിച്ഛേദമോ കൂടുതൽ കുറവോ ഉണ്ടായിരിക്കയില്ല. ഈ ഭക്തിയുടെതന്നെ ക്രിയാരൂപമാണ് പ്രപത്തി. അഹങ്കാരമമകാരശൂന്യമായ ഭഗവദ്സമർപ്പമാണ് പ്രപത്തി. വിശിഷ്ടാദ്വൈതസിദ്ധാന്തത്തിലെ നട്ടനായകമാണ് പ്രപത്തി. യാതൊരു തരത്തിലുള്ള അധികാരഭേദവുമില്ലാതെ സർവ്വപ്രാണികൾക്കും പ്രപത്തിമാർഗ്ഗത്തിൽ അധികാരമുണ്ട്. മോക്ഷപ്രാപ്തിക്കുള്ള ഏകമാർഗ്ഗവും പ്രപത്തിതന്നെ. അനന്തകല്യാണഗുണനിധിയായ പ്രപഞ്ചാധീശൻ തന്നെയാണ് പ്രപത്തിക്കു ലക്ഷ്യം. ഭഗവാൻ ധർമ്മസ്വരൂപിതന്നെയാണ്.

ഒരു രാജാവിന്റെ ലീലപോലെ പ്രകൃതിയെ ഉപകരണമാക്കി അദ്ദേഹം ലീല നടത്തുന്നു; പ്രപഞ്ചമെല്ലാം ഭഗവല്ലീലയാണ്. 'ഈ ലോകം ഭഗവാന്റെ രംഗമാണ്.

പശ്യന്തീഷു ശ്രുതിഷു പരിതഃ
സൂരിവൃന്ദേനസാർധം
മദ്ധ്യേകൃത്യത്രിഗുണഫലകം
നിർമ്മിതസ്ഥാനഭേദം
വിശ്വാധീശപ്രണയിനി സദാ
വിഭ്രമ ദ്യൂതവൃത്തൌ
ബ്രഹ്മേശാദ്യാഃ ദധതിയുവയോ
രക്ഷശാരപ്രചാരം.

ശ്രുതികളും, വൈകുണ്ഠവാസികളായ നിത്യസൂരികളും ചുററും പ്രേക്ഷകരായി നിൽക്കുമ്പോൾ ത്രിഗുണമയമായ ഒരു പലകയിൽ കള്ളികളുണ്ടാക്കി അതിനെ നടുവിൽവെച്ച് ജഗന്നാഥനും ലോകജനനിയും കൂടി അവരുടെ പകിടകളി നടത്തുന്നു അതിൽ സർവ്വപ്രാണികളും ബ്രഹ്മാവുമുതൽ കീഴോട്ടുള്ളവരെല്ലാം കരുക്കളാണ്. സർവ്വാന്തര്യാമിയായ ഈശ്വരൻ അനുഗ്രഹം കാംക്ഷിക്കുന്ന ജീവികൾക്ക് ശ്രേയസ്സിനു വേണ്ട പ്രചോദനം നൽകുന്നു. ഈശ്വരവിമുഖന്മാരായിട്ടുള്ളവരെ സ്വേച്ഛയും സ്വാനുഭവവും പോലെ പ്രവർത്തിക്കാൻ വിടുന്നു. നിത്യമായ ലോകത്തിൽ പരമപുരുഷന്റെ നിത്യസേവനം തന്നെയാണ് ഈ സിദ്ധാന്തപ്രകാരം മോക്ഷം. ആ അവസ്ഥ കൈവന്നാൽ സംസാരം കടന്നുകഴിഞ്ഞു. ജീവൻ ഈശ്വരാംശമാണെങ്കിലും അവിദ്യയും അജ്ഞാനവുംകൊണ്ട് ആ വസ്തുത മറന്ന് സംസാരത്തിൽ ഭ്രമിക്കുന്നു. ബദ്ധജീവികൾ ലോകജീവിതം തന്നെയാണെ സുഖപ്രദമെന്നു കരുതി മയങ്ങുന്നു. മുമുക്ഷുക്കൾ അതിലും ശ്രേഷ്ഠമായ ഒരവസ്ഥയുണ്ടെന്ന് അറിയുന്നു. ബദ്ധനായിട്ടുള്ളവനും ഒരിക്കൽ മുമുക്ഷുവായി, മുക്തനായിത്തീരാൻ സാധിക്കും.

വേട്ടയാടാൻപോയ രാജകുമാരൻ വഴിതെററി ഏകാകിയായി കിരാതന്മാരുടെ കൂട്ടത്തിൽ ചെന്നുചേർന്നു. ആ കൂട്ടത്തിൽതന്നെ വളർന്നുവന്ന് കിരാതന്മാരുടെ പ്രവൃത്തികളും വാസനകളും വശപ്പെടുത്തി. താനൊരു രാജകുമാരനാണെന്നുള്ള ഭാവന മനസ്സിൽനിന്നു മാഞ്ഞു. കാര്യത്തിൽ ഒരു കിരാതനായിത്തന്നെ ജീവിതം മുഴവൻ കഴിച്ചു. ഈ ചുററുപാടിൽ താൻ യഥാർത്ഥത്തിൽ ഒരു രാജകുമാരനാണെന്ന ബോധം എപ്പോഴെങ്കിലും ഉണ്ടാകാൻ കഴിഞ്ഞെങ്കിൽ, ആരെങ്കിലും ആ സാഹചര്യത്തിൽനിന്നും വേർപ്പെടുത്തി വാസ്തവം ചൂണ്ടിക്കാണിച്ചുകൊടുത്തെങ്കിൽ തന്റെ പൂർവ്വാവസ്ഥയിലേക്കു വരുന്നതിനുള്ള ആഗ്രഹം നിശ്ചയമായും ഉണ്ടാകാതിരിക്കയില്ലായിരുന്നു. പരിശീലനംകൊണ്ടും പുനഃസംസ്കാരംകൊണ്ടും പൂർവ്വാവസ്ഥയിലെത്താൻ കഴിയും. ജീവാത്മാവിന്റെ കാര്യം ഇപ്രകാരമാണ്. സംസാരീയ ജീവിതം മൂലമുണ്ടായ അജ്ഞാനം തന്നിലുള്ള ചൈതന്യത്തെ മറച്ചു. ദേഹാത്മഭാവം മൂലം തന്റെ അനശ്വരസ്വരൂപം മറന്ന് നശ്വരജീവിയാണ് താൻ എന്നു വിചാരിക്കുവാൻ തുടങ്ങി. ഗുരുകൃപയും ഈശ്വരകാരുണ്യവുംകൊണ്ട് നേർവഴിയിലെത്തുമ്പോൾ തന്റെ സ്വരൂപം മനസ്സിലാകുന്നു.

സംസാരബദ്ധനായ മുമുക്ഷു പ്രയത്നിക്കാനാരംഭിക്കുമ്പോൾ കാരുണ്യനിധിയായ പരമേശ്വരൻ അവന്റെ ദോഷങ്ങളെയെല്ലാം അകററി തന്നിലേക്കവനെ ആകഷിക്കുന്നു. ജഗന്നിയന്താവിന്റെ അപാരകാരുണ്യം എല്ലാ പ്രാണികളെയും വിഷയമാക്കിക്കൊണ്ട് എപ്പോഴും പ്രവഹിച്ചുകൊണ്ടിരിക്കുന്നു. പാത്രമായിട്ടുള്ളവരിൽ മാത്രമെ അതു് പ്രകാശിക്കുന്നുള്ളു എന്നേയുള്ളു. എല്ലാ പ്രാണികളും ഈശ്വരകൃപക്ക് പാത്രീഭവിക്കാൻ നിരന്തരം പ്രയത്നിക്കണം. കുരങ്ങിന്റെ കുട്ടി എപ്പോഴും അമ്മയെ പിടിച്ചു തൂങ്ങിക്കിടക്കുന്നു. അമ്മ കൈവിട്ടാൽ അതു നശിക്കും. സ്വതവേ ഒരിക്കലും അതമ്മയെ കൈവെടിയുന്നതല്ല. ഈ മക്കടകിശോരന്യായം സ്വപ്രയത്നത്തിനും ഈശ്വരാനുഗ്രഹത്തിനുമുള്ള സ്ഥാനമെന്തെന്നു വെളിപ്പെടുത്തുന്നു. കുഞ്ഞുകുരങ്ങു ബലമായി പിടിച്ചു തൂങ്ങികിട

ന്നാൽ എത്ര മരക്കൊമ്പുകൾ വേണമെങ്കിലും ചാടി സുരക്ഷിതസ്ഥലത്തെത്തിച്ചേരും. മാർജ്ജാരകിശോരത്തെപോലെ യാതൊരു പ്രയത്നവുമില്ലെങ്കിൽ കുരങ്ങ് അതിന്റെ കുട്ടിയെ രക്ഷിക്കുന്നില്ല. ഈശ്വരകാരുണ്യവും പുരുഷപ്രയത്നവും ഒന്നുപോലെ അത്യാവശ്യമാണ്. അശക്തനായ ജീവൻ ഈശ്വരാനുഗ്രഹം കൂടാതെ അസമർത്ഥനാണ്. മനുഷ്യന്റെ ഭാവി സഫലമാകുന്നതിന് ഈശ്വരാനുഗ്രഹം മാത്രമാണ് കാരണമെന്ന് വിശിഷ്ടാദ്വൈതസിദ്ധാന്തം പ്രഖ്യാപിക്കുന്നു. മററവലംബങ്ങളെല്ലാം ദുർബ്ബലമാണ്. അന്തരായങ്ങളെ ദൂരീകരിച്ച് പരമാത്മസാക്ഷാത്ക്കാരത്തിലേക്കു നയിക്കുന്നതു് ഈശ്വരകാരുണ്യം മാത്രമാണ്. അതിലേക്കുവേണ്ടി ശരണാഗതി അല്ലെങ്കിൽ പ്രപത്തി വിശിഷ്ടാദ്വൈതം മാർഗ്ഗമായി സ്വീകരിക്കുന്നു. സമ്പൂർണ്ണമായ ആത്മസമർപ്പണമാണ് പ്രപത്തി. അതിനു കഴിവുള്ളവർക്ക് ഇതിലും സുലഭവും ദ്രുതവുമായ മറെറാരു മാർഗ്ഗവുമില്ല.

പ്രപത്തിധർമ്മത്തിനു് ആറംഗങ്ങളുണ്ട്. ഒന്നാമതായി ആനുകൂല്യസമ്പത്തി. തന്നെ ഭഗവാങ്കൽ സമർപ്പിക്കുന്നതിന് അർഹനാക്കിത്തീർക്കുന്ന ഗുണങ്ങൾ സമ്പാദിക്കുകയെന്നാണ് ഇതിന്റെ അർത്ഥം. രണ്ടാമതായി പ്രാതികൂല്യവർജ്ജനം. അതായതു് ഭഗവത്പ്രീതിക്കു വിരുദ്ധമായ ആചരണങ്ങളെ വർജ്ജിക്കുക. മൂന്നാമത്തേതു് ഭഗവാൻ രക്ഷിക്കുമെന്നുള്ള ദൃഢവിശ്വാസമാണ്. നാലാമതായി ഗോപ്തൃത്വവരണം. തന്നെ രക്ഷിക്കണമെന്ന് ഈശ്വരനോടു പ്രാർത്ഥിക്കുകയാണ് ഇതുമൂലം ചെയ്യുന്നതു്. അഞ്ചാമതായി ആത്മനിക്ഷേപം. അതായതു് തന്നെ ഈശ്വരനിൽ അടിയറ വെക്കുക. ആറാമത്തേതു് കാർപ്പണ്യം. അതായതു് തന്റെ അശക്തിയും അജ്ഞതയും അല്പത്വവും ഓർക്കുക. എത്ര തന്നെ ധനവാനായാലും ഏതെങ്കിലും സന്ദർഭങ്ങളിൽ താനശക്തനാണെന്ന ബോധം വരാതിരിക്കയില്ല. തന്റെ കുറവുകളെപ്പററി നിരന്തരം ചിന്തിക്കുന്നതിന്റെ ഫലമായി സർവ്വശക്തനോടു് എല്ലാം നീതന്നെയാണെന്നു മുറയിടുന്നു. ഈ മനോഭാവം തന്നെയാണ് പ്രപത്തി. മഹാവിശ്വാസമില്ലാതെ പ്രപത്തി സാദ്ധ്യമല്ല. ഗീതയിൽ പറയുന്ന പരഭക്തിയെക്കാൾ കടന്ന പടിയാണ് പ്രപത്തി. എന്നുമാത്രമല്ല, പരഭക്തിയേക്കാളും ശ്രേഷ്ഠമാണ്. പ്രപന്നൻ ഒരു നിമിഷം പോലും ഭഗവദ്ധ്യാനവിമുക്തനായിരിക്കുന്നില്ല. ഭഗവാനു സ്വീകാര്യമായ ഒരർപ്പണമായിത്തീരുന്നതിനു വേണ്ടിയും ഭഗവാന്റെ സന്താനമായിത്തീരുന്നതിനു വേണ്ടിയും നിരന്തരം പ്രയത്നിക്കുന്നു. ഭഗവദ്വിഷയമല്ലാതെ മറെറാന്നും അയാൾക്കു രുചിക്കുന്നില്ല. ഭഗവാൻ സർവ്വദാ പ്രപന്നനേയും പ്രപന്നന്റെ ആശ്രിതരേയും രക്ഷിക്കുന്നു. നേരിട്ട് ഭഗവദ്സമർപ്പണം ചെയ്യാൻ അറിവും ബലവുമില്ലാത്തവർ ഒരു പ്രപന്നന്റെ മാദ്ധ്യമംവഴി ഭഗവാനെത്തന്നെ ശരണം പ്രാപിക്കുന്നു. ഇതിന്നാണ് സദ്വാരകപ്രപത്തി എന്നു പറയുന്നതു്. സദ്വാരകമായി പ്രപത്തി സ്വീകരിക്കുന്നവരും ഭഗവാൻതന്നെയാണ് ഏകരക്ഷകനെന്നു മഹാവിശ്വാസമുള്ളവരാണ്. ശരണം പ്രാപിച്ച ഗുരുവിൽ ദൃഢവിശ്വാസം അവർക്കുണ്ടെന്നുള്ള ഒരു അധികയോഗ്യതകൂടി അവർക്കുണ്ട്. ഒരു സിംഹത്തിന്റെ പുറത്തിരിക്കുന്ന ഈച്ച കാടുകളിലും കുന്നുകളിലും സഞ്ചരിക്കുന്നു. അതുപോലെ ഗുരുവിൽ സമർപ്പിച്ച ശിഷ്യൻ ഉച്ചാവചങ്ങളായ അവസ്ഥകളിൽ സന്തുഷ്ടനാകുന്നു. യഥാർത്ഥത്തിലുള്ള ദേശികൻ ശിഷ്യനു ഈശ്വരനെപ്പോലെ പൂജ്യനാണ്. ഉത്തമഗുരുവിനെ ആശ്രയിക്കണമെന്നു മാത്രമെയുള്ളു.

അന്ധോനന്ധഗ്രഹണവശ
ഗോയാതിരംഗേശയദ്വത്
പംഗുർന്നൌകാകുഹര നിഹിതോ
നീയതേ നാവികേന
ഭുങ്ക്തേഭോഗാൻ അവിദിതനൃപഃ
സേവകസ്യാർഭകാദി
ത്വത്സം പ്രാപ്തൗ പ്രഭവതി തഥാ
ദേശികോ മേ ദയാലുഃ

ഹേ രംഗനാഥ, അന്ധനല്ലാത്തവന്റെ സഹായംകൊണ്ട് അന്ധൻ യാത്രപോകുന്നു. തോണിക്കു

ള്ളിൽ ഇരുത്തിയ മുടന്തൻ നാവികനാൽ എത്തേണ്ട സ്ഥലത്തേക്കു നയിക്കപ്പെടുന്നു. രാജസേവകന്റെ സന്താനങ്ങളും മററും രാജാവാരാണെന്നറിയാതെ തന്നെ രാജഭോഗങ്ങൾ അനുഭവിക്കുന്നു. അതേ പ്രകാരം ദയാനിധിയായ എന്റെ ദേശികൻ എന്നെ അങ്ങയുടെ സമീപം പ്രാപിപ്പിക്കുന്നതിനു് സമർത്ഥനാണു്. ഇതാണു് സദാചാരകപ്രപത്തിമൂലം സാധിക്കുന്നതു്. അപ്രകാരമുള്ള പ്രപന്നന്റെ യോഗക്ഷേമം ഭഗവാൻ തന്നെ വഹിക്കുന്നു.

അനന്യാശ്ചിന്തയന്തോ മാം യേ
ജനാഃ പർയ്യുപാസതേ
തേഷാം നിത്യാഭിയുക്താനാം
യോഗക്ഷേമം വഹാമ്യഹം.

പ്രപന്നന്റെ ജീവിതം വളരെ ലളിതമാണു്. അഹങ്കാരവും മമകാരവുമില്ലാത്തതുകൊണ്ടു് ഗർവ്വലേശമില്ലാത്തവനായിത്തീരുന്നു. ഭഗവത് കൈങ്കര്യ്യമൊന്നു മാത്രമെ പ്രപന്നൻ തേടുന്നുള്ളു. സർവ്വസൌഖ്യങ്ങൾക്കും മൂലമായ പരമപുരുഷചരണങ്ങളെ അടഞ്ഞിരിക്കുന്ന അദ്ദേഹത്തിനു് ലോകസുഖങ്ങളും ദുഃഖങ്ങളും ഗണ്യമല്ല. സർവ്വശക്തന്റെ താങ്ങുള്ളതിനാൽ ലോകത്തിൽ എററവും ബലമുള്ളവനേക്കാൾ ബലവാനാണു് അദ്ദേഹം, കാഴ്ചക്കാർക്കു് ദീനനും ഹീനനുമാണെന്നു തോന്നിയാലും. അദ്ദേഹത്തിനു് ആരും അന്യരല്ല. സർവ്വഭൂതങ്ങളിലും ദയാവാനുമാണു്. പ്രപന്നൻ ഫലാപേക്ഷകൂടാതെ സ്വധർമ്മമനുഷ്ഠിക്കുന്നു. മാനവസേവ മാധവസേവയായി കരുതുന്നു. ത്രികരണങ്ങളിലും വൈരുദ്ധ്യമില്ലാതെ ജീവിക്കുന്നു. ലോകത്തിൽ നിലവിലുള്ള അവസ്ഥ ഈശ്വരേച്ഛയാകയാൽ താനിടപെട്ടു് അതു കുറേക്കൂടി നന്നാക്കാൻ കഴിയുമെന്നു് പ്രപന്നൻ വിശ്വസിക്കുന്നില്ല. പ്രപന്നന്റെ കാരുണ്യവും പവിത്രതയും പ്രവൃത്തിയും തനിക്കും അന്യർക്കും ശാന്തിയും ശ്രേയസ്സുമുണ്ടാക്കുന്നു.

(ശ്രീ. എം. കെ. താതാചാര്യ്യ വേദാന്തകേസരിയിൽ എഴുതിയതിന്റെ സാരം.)

# ഈശ്വരൻ.

ഹിന്ദുക്കൾ പൂജിക്കുന്ന ദേവന്മാർ അസംഖ്യമാണെങ്കിലും ഹിന്ദുമത സിദ്ധാന്തപ്രകാരം ഈശ്വരൻ ഒന്നേയുള്ളു. നേരുപറഞ്ഞാൽ പരമാർത്ഥവസ്തു ഈശ്വരൻ മാത്രമാണു്. യഥാർത്ഥത്തിൽ ഈശ്വരൻ എപ്രകാരമാണെന്നു് ആർക്കും ഖണ്ഡിതമായി പറയുവാനോ ചിന്തിക്കുവാനോ സാദ്ധ്യമല്ല. ഈശ്വരന്റെ യഥാർത്ഥതത്വം അവാങ്മനസഗോചരമാണു്. വാക്കും മനസ്സും ഈശ്വരനിൽ ചെന്നെത്താതെ മടങ്ങുകയാണു് ചെയ്യുന്നതെന്നു് തൈത്തിരീയോപനിഷത്തിൽ പറഞ്ഞിരിക്കുന്നു. നാം അറിയുന്ന പദാർത്ഥങ്ങളെ ഒന്നിനേയുംപോലെയല്ല ഈശ്വരൻ. പ്രകൃതിയിൽ നാം പരിചയപ്പെട്ടിട്ടുള്ള വസ്തുക്കളെല്ലാം ദേശത്തിന്റേയും കാലത്തിന്റേയും പരിധിയിൽ പെട്ടതാണു്. അവ കാര്യ്യകാരണസംബന്ധത്തിനുള്ളിലാണു്. അവയെല്ലാം ഉണ്ടായി നിലനിന്നു വളർന്നു് മാറി തളർന്നു് നശിക്കുന്നവയാണു്. അവയെല്ലാം പല അംശങ്ങൾ ചേർന്നുണ്ടായിട്ടുള്ളവയാണു്. അപൂർണ്ണവസ്തുക്കളെല്ലാം നാശമുള്ളവയാണു്. പരമാർത്ഥവസ്തുവായ ഈശ്വരൻ അഖണ്ഡനും പൂർണ്ണനുമാണു്. ദേശകാലനിമിത്തങ്ങൾക്കു് അതീതനാണു്. ഒരിക്കലും മാറാത്തവനും എന്നും നിലകൊള്ളുന്നവനും വരമ്പില്ലാത്തവനും സദാ സ്വതന്ത്രനുമായ ഈശ്വരൻ നമ്മുടെ ഇന്ദ്രിയങ്ങളുടെ പരിധിയിൽ വരികയില്ല. രൂപമാകട്ടെ, ഗുണമാകട്ടെ, ഈശ്വരനെ സീമിതനാക്കുന്നില്ല. ശ്രുതി ഈശ്വരനെപ്പററി പറയുമ്പോൾ ഇതല്ല ഇതല്ല എന്നു പറഞ്ഞു് എല്ലാ നിഷേധങ്ങളുടേയും അവസാനമായിട്ടാണു് ഈശ്വരനെ പ്രസ്താവിക്കുന്നതു്.

ഇതാണു് ശാസ്ത്രപ്രതിപാദ്യമായ പരബ്രഹ്മം. മനുഷ്യന്റെ അറിവിനുള്ളിൽ ഇപ്രകാരമുള്ള പരമാർത്ഥ

ങ്ങൾ ഗ്രഹിക്കാൻ കഴിവില്ലെങ്കിലും അതു് ശൂന്യമോ ജഡമോ അല്ല. ആ പരമവസ്തു സച്ചിദാനന്ദ സ്വരൂപമാണു്. ഇങ്ങിനെയാണു് ഹിന്ദുശാസ്ത്രങ്ങൾ ഈശ്വരസ്വരൂപം സൂചിപ്പിക്കുന്നതു്. സത്തായ ഏകവസ്തു മാത്രമേ പ്രപഞ്ചസൃഷ്ടിക്കുമുമ്പു് ഉണ്ടായിരുന്നുള്ളു. അദ്വിതീയമായ ഏക വസ്തു ബ്രഹ്മം മാത്രമായിരുന്നു. ആ ബ്രഹ്മം സത്യവും ജ്ഞാനവും അനന്തവുമാണു്, ആനന്ദസ്വരൂപമാണു്. സൂര്യൻ, ചന്ദ്രൻ, നക്ഷത്രങ്ങൾ, മിന്നൽ, തീയ് ഇവയുടെ പ്രകാശം ബ്രഹ്മവസ്തുവിനെ വെളിപ്പെടുത്തുന്നില്ല. ബ്രഹ്മവസ്തുവിന്റെ വെളിച്ചത്തിലാണു് പ്രകാശിക്കുന്ന ഈ വസ്തുക്കൾക്കെല്ലാം പ്രകാശമുണ്ടാകുന്നതു്. ആ പരമാർത്ഥ ചൈതന്യത്തിന്റെ പ്രകാശംകൊണ്ടാണു് എല്ലാ വസ്തുക്കളേയും നാം അറിയുന്നതു്. നമ്മുടെ കണ്ണിന്നു കണ്ണും കാതിന്നു കാതും മനസ്സിന്നു മനസ്സും അതുതന്നെയാണു്. നമ്മുടെ ഉള്ളിൽ എല്ലാത്തിന്നും ഉള്ളിലായി പ്രത്യക്ചൈതന്യമായിരിക്കുന്നതും ഈശ്വരൻ തന്നെ. ആ ചൈതന്യത്തിന്റെ സത്തകൊണ്ടുതന്നെയാണു് ഇന്ദ്രിയങ്ങളും മനസ്സും ശരീരവും ചേർന്ന ജീവജാലമെല്ലാം കർത്താക്കളായും ഭോക്താക്കളായും പ്രവർത്തിക്കുന്നതു്.

ഇങ്ങിനെയെല്ലാം ശാസ്ത്രം ബോധിപ്പിക്കുന്നുണ്ടെങ്കിലും അവയെല്ലാം പരബ്രഹ്മത്തിന്റെ സമ്പൂർണ്ണരൂപമെന്താണെന്നു പറയുന്നില്ല, പരബ്രഹ്മത്തെ ഒരു തരത്തിൽ സൂചിപ്പിക്കുന്നതേയുള്ളു. തിരമാലകൾ ഇരമ്പുന്നതു കേട്ടു് സമുദ്രം കണ്ടിട്ടില്ലാത്തവൻ അതിന്റെ യഥാർത്ഥസ്വരൂപം മനോദൃഷ്ടിയിൽ കാണാൻ സമർത്ഥനാകുന്നില്ല. അതുപോലെതന്നെ ശാസ്ത്രങ്ങളും അവയുടെ ഘോഷണങ്ങളെക്കൊണ്ടു് നമ്മുടെ അനുഭവത്തിൽ ഈശ്വരനെ കാട്ടിത്തരുന്നില്ല. ഇതുകൊണ്ടെല്ലാം നാം ഗ്രഹിക്കേണ്ടതു് ഇതൊന്നുമാത്രമാണു്. നിർഗ്ഗുണബ്രഹ്മം ശൂന്യമല്ല, ജഡവുമല്ല പ്രകൃതിയിലുള്ള ഓരോ പദാർത്ഥത്തിന്നും അനുഭവത്തിന്നും മൂലവും ആധാരവും അതു മാത്രമാണു്. അതു് രണ്ടില്ലാത്ത ഏകവസ്തുവാണു്. ഞാനെന്നും നീയെന്നുമുള്ള ഭേദം അതിലില്ല. അറിയുന്നവനും അറിയപ്പെടുന്ന പൊരുളും അതിൽ വേറെയില്ല. ഈശ്വരന്റെ നിർഗ്ഗുണസ്വരൂപമായ പരബ്രഹ്മത്തെ അതെന്നുമാത്രം ശാസ്ത്രം നിർദ്ദേശിക്കുന്നു.

താദൃശമായ ഉണ്മയാണു് പ്രപഞ്ചസൃഷ്ടിക്കുമൂലമെന്നു് ശാസ്ത്രം നിർണ്ണയിച്ചിരിക്കുന്നു. ബ്രഹ്മത്തിൽ നിന്നുദിച്ചു് ബ്രഹ്മത്തിൽതന്നെ നിലകൊണ്ടു് ബ്രഹ്മത്തിൽതന്നെ പ്രപഞ്ചം ലയം പ്രാപിക്കുന്നതായി ഉപനിഷത്തുകൾ ഘോഷിക്കുന്നു. ഇതെന്നും നടന്നുകൊണ്ടിരിക്കുന്നു. ചിലന്തി ഉള്ളിൽനിന്നും നൂൽ വലിച്ചു വലകെട്ടി അതിലിരുന്നു് ഒടുവിൽ തന്നിലേക്കുതന്നെ വലിച്ചെടുക്കുന്നപോലെയാണു് ഇതു്. ഭൂമിയിൽനിന്നും മരങ്ങളും ചെടികളും വെളിപ്പെടുന്നു. ശരീരത്തിൽനിന്നും രോമങ്ങൾ മുളക്കുന്നു. അതുപോലെ ഈശ്വരനിൽനിന്നും പ്രപഞ്ചം വെളിയിൽ വരുന്നു. ഈശ്വരൻ പ്രകൃതിയിലെവിടേയും പരന്നിരിക്കുന്നു. പ്രകൃതിമുഴുവൻ ബ്രഹ്മത്തിൽ നിലകൊള്ളുന്നുവെന്നു മാത്രമല്ല, ബ്രഹ്മംവഴിയായി മാത്രമെ പ്രകൃതിക്കു നിലനിൽപ്പുള്ളു. സൂക്ഷ്മവസ്തുവിൽനിന്നും സ്ഥൂലമായിട്ടുള്ളതുണ്ടാകുന്നു എന്നല്ലാതെ ശൂന്യത്തിൽ നിന്നും ഒന്നും ഉണ്ടാകുന്നില്ല. അങ്ങിനെ പ്രപഞ്ചത്തിന്റെ നിമിത്തകാരണവും ഉപാദാനകാരണവും ഈശ്വരനല്ലാതെ വേറില്ല.

നാം അറിയുന്ന ഈ പ്രപഞ്ചം ഈശ്വരന്റെ സത്തയെ മുഴുവൻ ഉൾക്കൊള്ളുന്നില്ല. പ്രപഞ്ചം ഈശ്വരനിലാണു് നിലകൊള്ളുന്നതു് എന്നിരുന്നാലും ഈശ്വരൻ പ്രപഞ്ചം തന്നെയല്ല. നിത്യവും പ്രപഞ്ചസ്പർശമില്ലാതെ പ്രപഞ്ചാതീതനായി ഈശ്വരൻ നിലകൊള്ളുന്നു. ഈശ്വരന്റെ ഒരംശം മാത്രമാണു് പ്രപഞ്ചാശ്രയമെന്നു് വേദവും ഗീതയും പറയുന്നു.

ഈശ്വരൻ നിഷ്പ്രപഞ്ചതത്വമാണു്. അതേ സമയത്തിൽ പ്രപഞ്ചത്തിൽ അന്തര്യാമിയുമാണെന്നു ശാസ്ത്രം പറയുന്നു. നാമരൂപവികാരശൂന്യനാണെങ്കിലും പ്രകൃതിയിൽ എണ്ണമില്ലാതെ കാണപ്പെടുന്ന വികാരങ്ങൾക്കെല്ലാം ആധാരം ഈശ്വരൻതന്നെ. അന്തര്യാമിയായ ഈശ്വരന്റെ ശക്തിക്കധീനമായിട്ടാണു് പ്രകൃതിയിലെ ഓരോ അംശവും അതതു സ്ഥാനത്തിൽ

ിന്നു് അനുരൂപമായ പ്രവൃത്തികൾ തുടർച്ചയായി മുറപ്രകാരം ചെയ്തുപോകുന്നതു്. മനസ്സ്, ബുദ്ധി, ഇന്ദ്രിയങ്ങൾ, ഇവയാൽ ഒരിക്കലും അറിയാൻ സാധിക്കാത്ത പരബ്രഹ്മം ഓരോ വസ്തുവിന്റേയും ഉള്ളിൽ അന്തര്യാമിയായിരുന്നുകൊണ്ടു് അതിനെയെല്ലാം ഭരിക്കുന്നു. നമ്മുടെ ഓരോരുത്തരുടേയും ആത്മാവും ആ അന്തര്യാമിതന്നെ.

നിർവ്വികല്പസമാധിയിൽ പ്രപഞ്ചത്തെ ജഡപ്രപഞ്ചമായി കാണാതാകുമ്പോൾ നിർഗ്ഗുണവും നിരാകാരവുമായ ബ്രഹ്മസ്വരൂപം അറിയപ്പെടുന്നു. എന്നാൽ എതുവരെ നമുക്കു പ്രബഞ്ചബോധമുണ്ടോ അതുവരെ പ്രപഞ്ചത്തെ തോന്നിപ്പിക്കുന്നതും അടക്കുന്നതും സംരക്ഷിക്കുന്നതും ഈശ്വരൻതന്നെയാണ്. ആ അവസ്ഥയിൽ ഈശ്വരനെ ശക്തി എന്നു നാം വിളിക്കുന്നു. ബ്രഹ്മവും ശക്തിയും രണ്ടാക്കി പിരിക്കാവുന്നതല്ല. ഒരേ തത്ത്വത്തിന്റെ രണ്ടു മുഖങ്ങളാണിവ. അഗ്നിയിൽനിന്നും ചൂടും പ്രകാശവും വേറാക്കാവുന്നതല്ല. അതുപോലെ പ്രപഞ്ചകാരണമായ ശക്തിയേയും ബ്രഹ്മത്തിൽനിന്നും വേറാക്കാവുന്നതല്ല. ഇഴയുന്ന പാമ്പും ചലനമില്ലാതെ ചുരുങ്ങിയിരിക്കുന്ന പാമ്പും ഒന്നുതന്നെയാണ്, രണ്ടല്ല. അനങ്ങാതിരിക്കുന്ന ഒരു മനുഷ്യൻ നടന്നുതുടങ്ങിയാൽ വേറൊരാളായിത്തീരുകയില്ല. അതുപോലെ ബ്രഹ്മം പ്രപഞ്ചകാരണമാകുമ്പോൾ ബ്രഹ്മമല്ലാതെയാകുന്നില്ല.

സഗുണബ്രഹ്മത്തെതന്നെയാണ് ശക്തിയെന്നും ഈശ്വരനെന്നും സാധാരണ പറയുന്നതു്. പ്രപഞ്ചകാരണനായ ഈശ്വരൻ പ്രപഞ്ചത്തിലെവിടെയും നിറഞ്ഞ സർവ്വലോകമഹേശ്വരനായിരിക്കുന്നു. സഗുണബ്രഹ്മത്തിന്റെ സർവ്വോത്തമമായ നിലയെത്തന്നെയാണ് ശാസ്ത്രങ്ങളിൽ ബ്രഹ്മമെന്നു പറയുന്നതു്.

മിക്കവാറും മതങ്ങളെല്ലാം സഗുണബ്രഹ്മത്തെത്തന്നെയാണ് സർവ്വോത്തമമായ തത്ത്വമെന്നു ഗ്രഹിക്കുന്നതു്. സഗുണബ്രഹ്മം തന്നെയാണ് നിരാകാരനും. ആ പരമേശ്വരൻ തന്റെ അപ്രതിബദ്ധസങ്കല്പത്താൽ പ്രപഞ്ചത്തേയും അതിലുള്ള സർവ്വ വസ്തുക്കളേയും വെളിയിൽ കാട്ടുന്നു. ഇതാണ് ഈശ്വരലീല. ഈശ്വരൻതന്നെ പിതാവും മാതാവും നിയന്താവും സ്രഷ്ടാവും. ഈശ്വരൻതന്നെ മാർഗ്ഗവും ലക്ഷ്യവും, ആദിയും അന്തവും. പ്രബഞ്ചത്തിന്റെ ശാശ്വതമായ ബീജവും ഈശ്വരൻതന്നെ. സർവ്വവസ്തുക്കളിലും പ്രവേശിച്ചു് ഈശ്വരനായും പുരുഷോത്തമനായും സർവ്വത്തേയും താങ്ങിനിൽക്കുന്നതു മറ്റാരുമല്ല. എല്ലാവരും ഉപാസിക്കുന്നതു് ഈ ഈശ്വരനെത്തന്നെയാണ്.

നിരാകാരനായ ഈശ്വരൻ മായയെ അവലംബിച്ചു് പല വട്ടവെട്ടുക്കുന്നു. എല്ലാ നാമങ്ങളും രൂപങ്ങളും ഈശ്വരന്റെ തന്നെ. ഈശ്വരനു പല ദിവ്യരൂപങ്ങളുമുണ്ടു്. നിർമ്മലസ്വാന്തന്മാർക്കു് ഇവയിലേതെങ്കിലും രൂപത്തിൽ ഈശ്വരനെ ദർശിക്കാം. വിവിധരൂപങ്ങളിൽ പ്രകാശിക്കുന്ന ചൈതന്യം ഒന്നുതന്നെ. ഈശ്വരൻ വിവിധമൂർത്തികളെ ധരിക്കുന്നതു് ഭക്തന്മാർതന്നെ അനായാസേന പ്രാപിച്ചുകൊള്ളട്ടെ എന്നുള്ള കാരുണ്യത്താലാണ്. അവതാരരഹസ്യവും ഇതുതന്നെ.

ഇങ്ങിനെ വേദശാസ്ത്രങ്ങൾവഴി നോക്കുമ്പോൾ ഈശ്വരൻ ഒന്നേ ഉള്ളുവെങ്കിലും പലതായി കാണപ്പെടുന്നു. നിരാകാരനാണെങ്കിലും അസംഖ്യം രൂപങ്ങളിൽ കാഴ്ച നൽകുന്നു. നിർഗ്ഗുണനാണെങ്കിലും എല്ലാ ഗുണങ്ങൾക്കും മൂലവും ആധാരവുമായിരിക്കുന്നു. സഗുണനായ ഈശ്വരനെ എങ്ങിനെ പൂജിക്കാൻ കഴിയുമോ അതേപ്രകാരം തന്നെ നിരാകാരനായും അസംഖ്യം നാമരൂപങ്ങളോടുകൂടിയവനായും ഈശ്വരനെ ഭജിക്കാൻ കഴിയും. അതുകൊണ്ടു് അല്ലാവെന്നോ ഈശ്വരനെന്നോ മറ്റേതെങ്കിലും പേർകൊണ്ടോ കുറിക്കുന്ന ഈശ്വരൻ ഒന്നേ ഉള്ളുവെന്നു് ഹിന്ദുക്കൾക്കു് പൂർണ്ണവിശ്വാസമുണ്ടു്.

ഇഷ്ടമൂർത്തി എന്നൊരു സങ്കല്പം ഹിന്ദുക്കൾക്കുണ്ടു്. ഈശ്വരനെ പല രൂപത്തിൽ ഭാവന ചെയ്യാമെന്നു പറഞ്ഞു. ഏതെങ്കിലും ഒരു ഈശ്വരനാമത്തെയും രൂപത്തെയും തിരഞ്ഞെടുത്തു് അതിൽ ഏകാന്തഭക്തി വളർത്തുകയാണെങ്കിൽ കുറവില്ലാത്ത ഈശ്വരോപാസ

നാതന്നെയാണ് അതെന്ന് ഹിന്ദുക്കൾ വിശ്വസിക്കുന്നു. മററ മതങ്ങളിലാകട്ടെ ഏതെങ്കിലുമൊരു സമ്പ്രദായപ്രകാരമുള്ള ഉപാസന മാത്രമാണ് പ്രാമാണികവും വാസ്തവവുമെന്ന് പറയുന്നു. ചിലർ ഈശ്വരനെ നിരാകാരവും നിർഗ്ഗുണവുമായി വിചാരിക്കുന്നു. മററ ചിലർ നിരാകാരവും സഗുണവുമായി ഭജിക്കുന്നു. വേറെ ചിലർ സാകാരവും സഗുണവുമായി ഭജിക്കുന്നു. ഇതിലും പല ഉൾപ്പിരിവുകളുമുണ്ടാകാം. എല്ലാം ശരിയായ മാർഗ്ഗംതന്നെയാണെന്നാണ് ഹിന്ദുമതസിദ്ധാന്തം. ഈശ്വരന്റെ മഹിമ അനന്തം. ഈശ്വരപ്രാപ്തിക്കുള്ള മാർഗ്ഗം അസംഖ്യേയം. അതുകൊണ്ട് ഓരോരുത്തരുടേയും ഇഷ്ടം വേറവേറായിരിക്കുന്നതുകൊണ്ട് ഹിന്ദുമതത്തിൽ ഈശ്വരനെപ്പററിയുള്ള ധാരണ പലതായി കാണപ്പെടുന്നത് ദൂഷണമല്ല, ഭൂഷണമാണ്. അവസ്ഥാഭേദവും അധികാരിഭേദവുമനുസരിച്ച് മാർഗ്ഗഭേദം വ്യവസ്ഥ ചെയ്യപ്പെട്ടിരിക്കുന്നു എന്നതാണ് ഹിന്ദുമതത്തിലെ ഒരു പ്രധാനതത്ത്വം. എന്നിരുന്നാലും തന്റെ നിലപാട് മാത്രമാണ് ശരിയെന്നും മററുള്ളതെല്ലാം തെററെന്നും പറയാൻ ഹിന്ദുമതം വഴികൊടുക്കുന്നില്ല. അങ്ങിനെ ഭിന്നിപ്പുണ്ടാകുമ്പോഴാണ് ഹിന്ദുക്കളുടെയിടയിൽ അന്തച്ഛിദ്രവും പോരാട്ടവുമുണ്ടാകുന്നത്. അത് അജ്ഞാനമാണ്, അറിവല്ല. പരമാത്മയാഥാർത്ഥ്യം മനസ്സിനും മൊഴിക്കും മറപുറമാണെന്നുള്ള മഹാസത്യം വൈദിക ഋഷികളറിഞ്ഞിരുന്നു. ഓരോ മതപിരിവുകളും ഈശ്വരനെപ്പററി പറഞ്ഞിട്ടുള്ളതെല്ലാം ഈശ്വരസ്വരൂപം മുഴുവൻ വെളിപ്പെടുത്തിയിട്ടില്ല. ഈശ്വരൻ അതെല്ലാമാണ്, അതിനുമേലുമാണ്. ഓരോ നിലപാടിൽനിന്ന് ദർശിച്ചപ്രകാരം ഓരോരുത്തരും വർണ്ണിച്ചുവെന്നേയുള്ളു. ഓരോരുത്തരുടേയും കാഴ്ചപ്പാട് എത്തിയിടത്തോളം ശരിതന്നെ. വാചാമഗോചരനെ എന്തുവിധമാണ് വാക്കുകളെക്കൊണ്ട് വരച്ചു കാണിക്കുക. അതുകൊണ്ടുതന്നെയാണ് 'ഏകം സത് വിപ്രാ ബഹുധാ വദന്തി' എന്ന് ഋഗ്വേദം ഘോഷിച്ചത്. ഈ തത്ത്വത്തെ ശ്രീരാമകൃഷ്ണൻ കീഴ്‌വരുന്ന ഉദാഹരണം മൂലം വ്യക്തപ്പെടുത്തിയിരിക്കുന്നു.

നാലുകണ്ണു പൊട്ടന്മാർ ഒരു ആനയെ മനസ്സിലാക്കാൻ പുറപ്പെട്ടു. ഒരുവൻ ആനയുടെ കാലിൽ പിടിച്ചുനോക്കിയ ശേഷം ആന ഒരു തൂണുപോലെയാണെന്നു പറഞ്ഞു. രണ്ടാമൻ ആനയുടെ തുമ്പിക്കൈ തടവിയ ശേഷം ആന ഒരു കനത്ത തടിപോലെയാണെന്നു പറഞ്ഞു. മൂന്നാമൻ ആനയുടെ വയററിൽ തൊട്ടുനോക്കി, ആന ഒരു പീപ്പപോലെയാണെന്നു പറഞ്ഞു. നാലാമൻ കാലിൽ പിടിച്ചുനോക്കിയശേഷം ആന ഒരു വലിയ മുറംപോലെയാണെന്നു പറഞ്ഞു. നാലുപേരും അവരുടെയിടയിൽ വാദം തുടങ്ങി. അവരുടെ വഴക്കുകേട്ട് വഴിപോക്കൻ ഒരുവൻ അവരുടെ സമീപം ചെന്ന് എന്തിനെപ്പററിയാണ് നിങ്ങൾ വാദിക്കുന്നത് എന്നു ചോദിച്ചു. അയാളെ അവർ മദ്ധ്യസ്ഥനാക്കി വാദവിഷയം വിവരിച്ച് തീർപ്പുണ്ടാക്കാൻ ആവശ്യപ്പെട്ടു. അയാൾ പറഞ്ഞ ഉത്തരമിതാണ്. നിങ്ങളാരും ആനയെ കണ്ടിട്ടില്ല. ആന തൂണുപോലെയല്ല. ആനയുടെ കാലാണ് തൂണുപോലെയിരിക്കുന്നത്. അതൊരു മുറംപോലെയല്ല, അതിന്റെ കാതുകളാണ് മുറംപോലെയിരിക്കുന്നത്. അതൊരു തടിപോലെയല്ല, തുമ്പിക്കൈയ്യാണ് തടിപോലെയിരിക്കുന്നത്. കാലും, കാതും, വയറും, തുമ്പിക്കയ്യും അംഗങ്ങളായി ഒന്നു ചേർന്നെങ്കിലേ ആനയാകയുള്ളു. ഇതുപോലെ ഈശ്വരനെപ്പററി ഒരംശം മാത്രമറിയുന്നവരാണ് മതവഴക്കുകളിൽ ഏർപ്പെടുന്നത്.

രണ്ടുപേർ ഓരോന്തിന്റെ നിറത്തെപ്പററി തമ്മിൽ വാദിക്കാൻ തുടങ്ങി. ആ പനമേലിരിക്കുന്ന ഓന്ത് അഴകായ ചുവപ്പുവർണ്ണമാണെന്ന് ഒരാൾ പറഞ്ഞു. മറെറാരുവൻ നീ പറയുന്നതു ശരിയല്ല, ആ ഓന്ത് നീലയാണ്, ചുവപ്പൊന്നുമല്ല എന്നു പറഞ്ഞു. വഴക്കിട്ടവർ രണ്ടുപേരും നിർണ്ണയത്തിലെത്താൻ കഴിയാതെ എപ്പോഴും മരത്തിനടിയിൽതന്നെ താമസിച്ചിരുന്ന ഒരാളിന്റെയടുത്തു ചെന്നു. ആ മനുഷ്യനോട് ഇങ്ങിനെ ചോദിച്ചു. ആ മരത്തിലിരിക്കുന്ന ഓന്തിന്റെ നിറം ചുവപ്പല്ലയോ? അതെ അങ്ങിനെതന്നെ എന്നുത്തരം പറഞ്ഞു. മറെറാരു കക്ഷി ഇപ്രകാരം ചോദിച്ചു. നിങ്ങൾ ഇങ്ങിനെ പറയുന്നതെന്താണ്

നിശ്ചയമായും അതു ചുവപ്പല്ല, നീലയാണ്; ശരിതന്നെയാണതെന്ന് അപ്പോഴും മറുപടി പറഞ്ഞു. ഓന്തിന്റെ നിറം ഇടക്കിടെ മാറുന്ന സ്വഭാവമുള്ളതാണ് എന്നറിഞ്ഞിരുന്ന ആ മനുഷ്യൻ രണ്ടുപേരോടും ഒരേ രീതിയിൽതന്നെ ഉത്തരം പറഞ്ഞു. സച്ചിദാനന്ദവസ്തു അതുപോലെ പല രൂപമുള്ളതാണ്. ഭഗവത്സ്വരൂപം ഒരു തരത്തിൽ അനുഭവിച്ചിട്ടുള്ളവർ അതു മാത്രമാണ് ശരിയെന്നു പറയുന്നു. പല രൂപത്തിൽ സാക്ഷാത്കരിച്ചിട്ടുള്ളവർ ഇതെല്ലാം ഒരേ ഈശ്വരന്റെ തന്നെയാണ്. ഈശ്വരന്റെ നാമരൂപങ്ങൾ അനന്തമാണ്, ഈശ്വരൻ സാകാരനും നിരാകാരനുമാണ്, ഈശ്വരരൂപങ്ങളെല്ലാം ആർക്കറിയാം എന്നു പറയും.

ഹിന്ദുക്കൾ അസംഖ്യം ദേവതകളെ പൂജിക്കുന്നതിന്റെ കാരണം ഈ ഉദാഹരണങ്ങളിൽനിന്നും വ്യക്തമാണ്. ഏതു രൂപത്തിൽ ഭജിച്ചാലും ഭജനീയൻ ഒരേ ഈശ്വരൻ തന്നെ. ഇതരദേവതകളെല്ലാം ഉയർന്ന തരം ജീവികൾ മാത്രം. അവർ പുണ്യഫലമായി മേൽഗതിയടഞ്ഞവരെന്നേയുള്ളൂ. ജീവരാശിയിൽ ഒന്നാമതു വരുന്നത് ഹിരണ്യഗർഭനാണ്. പ്രപഞ്ചം ഹിരണ്യഗർഭന്റെ ശരീരമാണ്. അഗ്നി, ആദിത്യൻ മുതലായവയും ഹിരണ്യഗർഭന്റെ ശക്തിതന്നെ. അവരെല്ലാം ഒരേ ഹിരണ്യഗർഭനിൽ അടങ്ങുന്നു. അണ്ഡാധിപതിയായാലും ഹിരണ്യഗർഭനും ഒരു ജീവൻതന്നെ. ഇങ്ങിനെ അവാന്തരഭേദങ്ങൾ പലതും ഉണ്ടെങ്കിലും പരാത്പരനായ പരമേശ്വരൻ ഒന്നു മാത്രമേയുള്ളുവെന്ന് ഹിന്ദുമതം ദൃഢമായി വിശ്വസിക്കുന്നു.

(സ്വാമി പരമാത്മാനന്ദരുടെ തമിൾ കൃതിയിൽ നിന്നും തർജ്ജമ.)

# സ്വാമി വിവേകാനന്ദൻ 'ശക്തി'യുടെ പ്രവാചകൻ

പ്രവർത്തിക്കാനുള്ള ശേഷിയെ പ്രദാനം ചെയ്യുന്ന ഒരു പദാർത്ഥവിശേഷമാണ് ശക്തി. അത്യന്തം വിസ്തൃതവും എന്നാൽ അതിലധികം ഗഹനവുമായൊരു വിഷയമാണിതു്. ശക്തിയുടെ ആപേക്ഷികമായ വികാസമല്ലാതെ ഒന്നുംതന്നെ ലോകത്തിൽ കാണാൻ സാധ്യമല്ല. ചെറിയവയും വലിയവയും ഓരോ കാര്യവും ശക്തിയുടെ കൈകടത്തലിൽ അധിഷ്ഠിതമാണ്.

ശക്തിയുടെ യഥാർത്ഥരൂപമെന്താണ്? ശക്തി ഏകമാണോ? അതോ അനേകം വസ്തുക്കളുടെ ഒരു സങ്കലിത രൂപമാണോ? സ്വാമി വിവേകാനന്ദന്റെ വീക്ഷണകോണത്തിൽകൂടി ശക്തിയെപ്പററി ചുരുക്കമായൊന്നു മനസ്സിലാക്കാൻ ശ്രമിക്കാം.

ശക്തി ഒന്നേയുള്ളൂ; രണ്ടില്ല. വിവിധങ്ങളായി കാണപ്പെടുന്ന ശക്തിസ്വരൂപങ്ങളെല്ലാം തന്നെ ഒരേ ഒരു ശക്തിയുടെ പ്രതിഭാസം മാത്രമാണ്. മനുഷ്യക്ക് ദർശനഗോചരവും അല്ലാത്തതുമായ എല്ലാ ശക്തിസ്വരൂപങ്ങളേയും കോർത്തിണക്കുന്ന മൗലികമായൊരു മഹച്ഛക്തിയുണ്ട്. അതെന്താണെന്നു സ്വാമിജി പറയുന്നു. "Infinite strength is religion and God" എന്ന്. ഇവിടെ strength എന്ന പദത്തിന് ഭാഷയിൽ സാധാരണ കണക്കാക്കിവരുന്ന അർത്ഥത്തിൽ കവിഞ്ഞ ഒരർത്ഥമുണ്ടെന്നുള്ളതു് ആദ്യമായി ധരിക്കേണ്ടതാണ്.

ശക്തിക്കൊരിക്കലും നാശമില്ല. അതു നിത്യമാണ്; സ്വാഭാവികവുമാണ്. 'ഇൻവെൻഷൻ' എന്നും 'ഡിസ്കവറി' എന്നും ആംഗലഭാഷയിൽ വിഭിന്നാർത്ഥങ്ങളിൽ പ്രയോഗിക്കപ്പെടുന്നുണ്ടെങ്കിലും അധികമധികം ചിന്തിക്കുന്തോറും അവകൊണ്ട് ലക്ഷീകരിക്കുന്നവ രണ്ടും ഒന്നിലേക്കുതന്നെ എത്തിച്ചേരുന്നതായാണ് കാണുന്നതു്. ആകഷ്ണതത്വവും പ്ലവനതത്വവും മററും സ്വാഭാവികമായുള്ളവ തന്നെയാണ്. വൈദ്യുതിയുടെ അടിസ്ഥാനതത്വം പുതുതായി നി

ഷ്ടിച്ച ഒന്നല്ല. വൈദ്യുതിയുടെ ആവിഷ്കരണത്തിനു മുമ്പും, അനേകായിരം വർഷങ്ങൾക്കുശേഷവും അതൊന്നുതന്നെയാണ്. പിന്നെ എന്തുകൊണ്ടാണ് 'കണ്ടുപിടിച്ച' എന്ന പദം പ്രയോഗിക്കുന്നത് എന്നാണെങ്കിൽ അത് അദ്ധ്യാസമാണെന്നു പറയാനേ സാധിക്കയുള്ളു. സ്വാഭാവികമായുള്ള ചില ശക്തികളെ ലോകജനതക്കു കാണിച്ചു കൊടുത്ത വ്യക്തികളെ അവകളുടെ ആവിഷ്കർത്താക്കളായി കണക്കാക്കുന്നുവെന്നു മാത്രം. ഇതുവരെ കണ്ടുപിടിക്കപ്പെട്ട ശക്തികളുടെ വിവിധ രൂപങ്ങൾ കൂടാതെ ഇനിയും എത്രയോ സൂക്ഷ്മങ്ങളായ വാസ്തവികതകൾ മനുഷ്യഗോചരമല്ലാതെ സ്ഥിതിചെയ്യുന്നുവെന്നുള്ളതിന് അനുദിനമെന്നോണം ഉണ്ടായിക്കൊണ്ടിരിക്കുന്ന "കണ്ടുപിടുത്തങ്ങൾ" തന്നെതെളിവല്ലേ?

കണ്ടുപിടുത്തങ്ങളുടെയെല്ലാം ആത്യന്തികലക്ഷ്യം ആ അനന്തശക്തിയുടെ സാക്ഷാത്കാരമാണ്. ഏതൊരു ശക്തിയിൽനിന്നും ലോകത്തിൽ ദർശിക്കുന്നവയായ എല്ലാ പദാർത്ഥങ്ങളുമുണ്ടായോ ആ പരമമായ ശക്തിയെ അറിയണം. ഭാരതീയ ഋഷിമാർ ആഗ്രഹിച്ചതും, അത്യധ്വാനത്തിനുശേഷം കണ്ടെത്തിയതും, ആധുനികവൈജ്ഞാനികർ ആഗ്രഹിക്കുന്നതും എന്നാൽ ഇതുവരെ കിണഞ്ഞു പരിശ്രമിച്ചിട്ടും കണ്ടുപിടിക്കാൻസാധിക്കാത്തതുമായ ആ ശക്തിതന്നെയാണ് ഈശ്വരൻ അഥവാ ബ്രഹ്മം.

മഹത്തായൊരു സത്യമാണ് ശക്തിയെന്നു പറയുന്നതിനോടൊപ്പംതന്നെ സ്വാമിജി പറയുന്നു "ശക്തിയാണ് ജീവിതം; അശക്തിയാണ് മരണം" എന്ന്. മനുഷ്യന്റെ ലക്ഷ്യം ഈശ്വരസാക്ഷാത്കാരമാണ്. ഈശ്വരൻ ശക്തിസ്വരൂപനാണ്. മഹച്ഛക്തിയാകുന്ന ഈശ്വരനിലേക്കെത്തിച്ചേരുന്നതിന് പ്രധാനമായി ആവശ്യമുള്ളത് ശക്തിസംഭരണമാണ്.

മാനുഷികമായ ശക്തിയെ പൊതുവെ മൂന്നായി തിരിക്കാം; കായികം, വാചികം, മാനസികം. സുശക്തമായ ഒരു ശരീരം ശക്തിസാക്ഷാത്കാരത്തിനത്യന്താപേക്ഷിതമാണ്. സാക്ഷാത്കാരമാർഗ്ഗങ്ങളിൽ ആദ്ധ്യാത്മികാധിഭൗതികാധിദൈവികങ്ങളായ അനവധി വിപത്തുക്കളുണ്ട്. അവയെ സധീരം തരണംചെയ്യുന്നതിന് ശാരീരികമായ ബലം അനിവാര്യമാണ്. ബലമുള്ള ശരീരമില്ലെങ്കിൽ ഒരാൾക്കും ഒന്നും ചെയ്യാൻ സാധിക്കയില്ല. അവനൊരിടത്തും ജയമില്ലതന്നെ. അടിക്കടി ആപത്തുകളാകുന്ന അഗാധഗർത്തങ്ങളിൽ പതിച്ചു നശിക്കയും ചെയ്യും. അതുകൊണ്ടാണ് സ്വാമിജി പറയുന്നത് "ശക്തിയാണ് ജീവിതം, അശക്തിയാണ് മരണം" എന്ന്. മാത്രമല്ല, "ജീവിതത്തിലെ ഏററവും നല്ല വഴികാട്ടിയാണ് ശക്തി"യെന്നും സ്വാമിജി പറയുന്നു.

ശാരീരികശക്തി മാത്രം മതിയോ? അതോടെ എല്ലാം അവസാനിച്ചോ? ഇല്ല. മാനസികമായ ശക്തിയില്ലാത്തവന് ശരീരബലംകൊണ്ടു യാതൊരു പ്രയോജനവുമില്ലതന്നെ. തന്റെ ബലത്തെപ്പററി സദാസമയവും സംശയിച്ചുകൊണ്ടിരിക്കുന്ന ഒരുവൻ എങ്ങിനെ ജീവിതത്തിൽ വിജയിക്കും? തനിക്കെന്തും ചെയ്യുന്നതിനുള്ള ശക്തിയുണ്ട് എന്നൊരു മാനസിക സങ്കല്പം ഉണ്ടാകണം. അസ്ഥിരമായ വിചാരമാണ് മനസ്സിന്റെ കെല്പ് അഥവാ ശക്തി.

ശരീരത്തിനും മനസ്സിനും ബലവും ശക്തിയും ഉണ്ടാകുന്നതോടെ വാക്കുകളിലും സ്വയമതു പ്രതിഫലിക്കുന്നു. പ്രത്യേകമായൊരു ശ്രമമതിന്നാവശ്യമില്ല. കാരണം മനസ്സിലുള്ളതിന്റെ ബഹിസ്ഫുരണമാണല്ലോ വാക്കുകൾദ്വാരാ സാധിക്കുന്നത്.

പ്രധാനമായൊരു സംഗതി ഓർക്കേണ്ടതായിട്ടുണ്ട്. മാനസികം, വാചികം, കായികം എന്ന് ശക്തിയെ ചുരുക്കത്തിൽ വിഭജിക്കാമെങ്കിലും അവ തമ്മിൽ മൌലികമായി നോക്കുമ്പോൾ അധികം ഭേദമില്ല. കാരണം അവയെ വേർതിരിക്കുന്നവയായ ഉപാധികൾ വിരളമാണ്. ഇവ മൂന്നും പരസ്പരം കോർത്തിണക്കിയാണിരിക്കുന്നത്. ശാരീരികബലമില്ലാത്തവന് വാചികമോ മാനസികമോ ആയ ബലവും, മാനസികബലമില്ലാത്തവന് ശാരീരികമോ

വാചികമോ ആയ ബലവും, വാക്ബലമില്ലാത്തവനു കായികമോ മാനസികമോ ആയ ബലവും സംഭാവ്യമല്ലതന്നെ.

ശാരീരികവും മാനസികവും വാചികവുമായ ബലം മനുഷ്യനിൽ ഉണ്ടാകുകയെന്നതു് ഒരു അപ്രായോഗിക സിദ്ധാന്തമല്ലെന്നു് സ്വാമി വിവേകാനന്ദൻ തൻെറ ജീവിതദ്വാരാ ലോകക്കു് കാണിച്ചുകൊടുത്തു. അദ്ദേഹത്തിൻെറ ശാരീരികബലം ചെറുപ്പം മുതൽക്കു തന്നെ, സഹപാഠികളുമായി ഗുസ്തിപിടിക്കുന്നതിലും മററും വ്യക്തമായി കാണാമായിരുന്നു. ഹിമാലയത്തിൻെറ ഉന്നതതലങ്ങളിൽ സഞ്ചരിക്കുന്നതിലും കടലിൽക്കൂടി തിരമാലകളെ തൃണവദ്ഗണിച്ചുകൊണ്ടു് നീന്തുന്നതിലും ശാരീരികവും മാനസികവുമായ ബലത്തിൻെറ സാമഞ്ജസ്യമല്ലാതെ മറെറന്താണു നാം കാണുന്നതു്?

ഭൗതികലോകത്തിലെ അത്യുന്നത സോപാനത്തിൽ കയറി രാജകീയമായ സുഖഭോഗങ്ങൾ അനുഭവിക്കുന്നതിനുള്ള എല്ലാ സാഹചര്യങ്ങളും ഉണ്ടായിരുന്നിട്ടും, സർവ്വവും പരിത്യജിച്ചു്, പരിവ്രാജകനായിത്തീർന്നു്, ലോകസേവ ചെയ്തു് തൻെറ ഹ്രസ്വജീവിതം അവസാനിപ്പിച്ച സ്വാമിജിയുടെ മനോബലത്തെപ്പററി പറയേണ്ടതുണ്ടോ? തൻെറ പ്രസംഗപരമ്പരകളെക്കൊണ്ടു് ലോകത്തെ സാംസ്കാരികമായി ഉയർത്തിയെടുത്ത സ്വാമിജിയുടെ വാക്ബലത്തെപ്പററി സംശയിക്കാനെന്തുള്ളൂ.

ഓരോ ജീവിയുടേയും ഉള്ളിൽ അപ്രമേയമായ ശക്തി അന്തർഭവിച്ചിട്ടുണ്ടു്. അതിൻെറ പേരാണു് ആത്മാവു് അഥവാ ഈശ്വരൻ. മടിയിൽ വച്ചിരിക്കുന്ന മടിശ്ശീലയെ തിരഞ്ഞു നടക്കുന്ന ഒരുവനെപ്പോലെ മനുഷ്യൻ ശക്തിയേയും അന്വേഷിച്ചു് ചുററിത്തിരിയുന്നു. ശക്തി ഉള്ളിൽ തന്നെയാണുള്ളതെന്നറിയുന്നില്ല. ആരെങ്കിലും പറഞ്ഞുകേട്ടാൽതന്നെ വിശ്വസിക്കുന്നുമില്ല.

മനുഷ്യൻ മൗലികമായി ഇത്രയും ശക്തനാണെങ്കിൽ അവനെന്തുകൊണ്ടു് അധഃപതിക്കുന്നു? അഥവാ അനുനിമിഷം ദുഃഖിച്ചുകൊണ്ടിരിക്കുന്നു? അവനെന്തുകൊണ്ടു നിത്യാനന്ദം അനുഭൂതമാകുന്നില്ല? ഈ പ്രശ്നങ്ങൾക്കെല്ലാം ഒരേ ഒരു സമാധാനമാണു് 'അജ്ഞാനം'. നമ്മുടെ ഉയർച്ചക്കും താഴ്ചക്കും കാരണക്കാർ നാം തന്നെയാണു്. അതിൽ മററാരേയും ഉൾപ്പെടുത്തേണ്ടതില്ല. ആട്ടിൻപററത്തോടു ചേർന്ന സിംഹക്കുട്ടിക്കു് തൻെറ വാസ്തവിക സ്ഥിതിയെ പററിയുള്ള അറിവില്ലായ്മകൊണ്ടു് പരമസാധുവിനെപോലെ ജീവിച്ചതും, സിംഹമാണെന്ന ജ്ഞാനമുദിച്ചതോടെ തികച്ചും ഒരു സിംഹമായിത്തീർന്നതുമായ ഒരു കഥ സ്വാമിജിതന്നെ പറഞ്ഞിരിക്കുന്നതു് ഇത്തരുണത്തിൽ സ്മരണാർഹമാണു്. ഈ അജ്ഞാനംതന്നെയാണു് അശക്തി. ശക്തിയില്ലായ്മയല്ല വാസ്തവത്തിലുള്ളതു്, ശക്തിയെപ്പററി അറിവില്ലായ്മയാണു്. "എൻെറ വിധിക്കു കാരണക്കാരൻ ഞാൻ തന്നെയാണു്. എന്നിലുള്ള നല്ലതിനെ സമ്പാദിക്കുന്നതു ഞാനാണു്. ഞാൻതന്നെയാണു് ചീത്തയെ കൊണ്ടുവരുന്നതും" എന്നു് സ്വാമിജി പറയുന്നു. "ആത്മൈവഹ്യാത്മനോ ബന്ധുരാത്മൈവരിപുരാത്മനഃ" (താൻതന്നെയാണു് തനിക്കു ബന്ധുവും ശത്രുവും.) എന്ന ഗീതാവാക്യവും പ്രതിപാദിക്കുന്നതിതല്ലാതെ മറെറന്താണു്? സ്വയം കുണ്ടിൽ ചെന്നു ചാടി കഷ്ടപ്പെടുന്നതിനു്, മററുള്ളവരെ പഴിക്കുകയാണെങ്കിൽ അതു വൃഥാവാണു്. അതവനെ കൂടുതൽ അശക്തനാക്കുകയേയുള്ളൂ. "അതുകൊണ്ടു് തങ്ങളുടെ തെററിനു് മററാരേയും കുററപ്പെടുത്താതിരിക്കുക. നിങ്ങളുടെ സ്വന്തം കാലിൽ ഉറച്ചുനിന്നു് എല്ലാ ചുമതലയും സ്വയം ഏറെറടുക്കുക". എന്നിട്ടെന്തു ചെയ്യണമെന്നാണെങ്കിൽ അതു സ്വാമിജിതന്നെ നിർദ്ദേശിക്കുന്നു. "പറയുക, ഞാനനുഭവിക്കുന്ന ദുഃഖം എൻെറ പ്രവൃത്തിയുടെ ഫലം തന്നെയാണു്. എന്നാൽ അതു ചെയ്യപ്പെടരുതെന്നാണു അവ ഓരോന്നും തെളിയിക്കുന്നതു്." വന്നുപോയ തെററു മനസ്സിലാക്കി അതാവർത്തിക്കാതിരിക്കുന്നതിനോടൊപ്പം, തെററുകളെ തിരുത്തുന്നതിനുള്ള അഭിവാഞ്ഛയും ഉണ്ടായിരിക്കണം. "ഞാൻ ഉണ്ടാക്കിവെച്ചവയെ ഞാൻ തന്നെ നശിപ്പിക്കണം. മററുള്ളവർ വരുത്തിവച്ച

വയെ നശിപ്പിക്കവാൻ എനിക്കൊരിക്കലും സാധിക്കയില്ല.'' എന്നു സ്വാമിജി പ്രഖ്യാപിക്കുന്നു.

ശക്തിയെപ്പററിയുള്ള പരിജ്ഞാനം മനുഷ്യനെങ്ങിനെയുണ്ടാകും? അശക്തിയെപ്പററി വീണ്ടും വീണ്ടും വിലപിച്ചതുകൊണ്ടു ശക്തിയുണ്ടാവുകയില്ല. ''ഞാൻ അശക്തനാണ്, ഞാൻ അശക്തനാണ്'' എന്നു പറഞ്ഞുകൊണ്ടേയിരുന്നാൽ കാലക്രമത്തിൽ അശക്തിബോധം മനസ്സിൽ അങ്കുരിക്കുകയും അശക്തനായിത്തീരുകയും ചെയ്യുന്നു. ''തങ്ങൾ പാപികളും അശക്തരുമാണെന്നു കുട്ടിക്കാലം മുതൽക്കേ മനുഷ്യൻ പഠിക്കുന്നു.'' സ്വാമിജി പറയുന്നു, ഇതിൽ അടിയുറച്ചു വളരുന്ന മനുഷ്യൻ താൻ അശക്തനാണെന്നും ഒന്നിനും കൊള്ളരുതാത്തവനാണെന്നും ആത്മാർത്ഥമായി വിശ്വസിക്കുന്നു. ജീവിതത്തിൽ അടിക്കടി ഉണ്ടായിക്കൊണ്ടിരിക്കുന്ന പരാജയങ്ങൾ ഈ വിചാരത്തിനു വളമായിത്തീരുന്നു. ഈ അന്ധമായ വിശ്വാസം അവനെ ശരിക്കും അശക്തനാക്കിത്തീർക്കുന്നു. ''ഞാൻ അശക്തനാണ്, ബന്ധിക്കപ്പെട്ടവനാണ്'' എന്നു പറയുമ്പോൾ സ്വയം ബന്ധിക്കപ്പെടുകയാണ് ചെയ്യുന്നതെന്നു സ്വാമിജി പറയുന്നു.

ശക്തിയെപ്പററിയുള്ള ബോധം മനുഷ്യനെ ശക്തനാക്കുന്നു. സ്വാമിജി പറയുന്നു ''മനുഷ്യനെ അവനിൽതന്നെയുള്ള ശക്തിയെപ്പററി പഠിപ്പിക്കുക''. 'അശക്തി'യെന്ന വാക്കുപോലും ഒരു കുഞ്ഞും കേൾക്കാനിടവരരുത്. നേരെമറിച്ചു 'ശക്തി'യെപ്പററി പഠിപ്പിക്കണം. എല്ലാ പാപങ്ങളും എല്ലാ ചീത്തകളും 'അശക്തി' എന്ന ഒരേ വാക്കിൽ കേന്ദ്രീകരിക്കാവുന്നതാണ്. ചീത്ത പ്രവൃത്തികൾക്ക് പ്രചോദനം നൽകുന്ന ശക്തിയാണത്. അഹങ്കാരത്തിന്റെ ഉത്പത്തി സ്ഥാനമാണത്. അന്യരെ ഉപദ്രവിക്കാൻ പ്രേരിപ്പിക്കുന്നതും അശക്തിയാണ്. വാസ്തവികതയിൽനിന്നു അന്യമായൊരു രൂപം കൈക്കൊള്ളാൻ സഹായിക്കുന്നതും ഇതാണ്.'' എന്ന സ്വാമിജിയുടെ വാക്കുകൾ ശ്രദ്ധേയമാണ്. മുൻപറഞ്ഞ കാരണങ്ങൾകൊണ്ടാണ് അശക്തിയെപ്പററി കേൾക്കാൻപോലും ഇടവരുത്തരുതെന്നു സ്വാമിജി പ്രത്യേകം പറയുന്നത്. ''അമ്മയുടെ മുലപ്പാലിനോടു കൂടിതന്നെ ഈ ശക്തിയുടെ ആദർശവും മനുഷ്യൻ പാനം ചെയ്യട്ടെ— 'ഞാൻ ആത്മാവാണ്. ഞാൻ ആത്മാവാണ്'' എന്നു്.''

വാസ്തവത്തിൽ ഇവയെല്ലാം സ്വാമിജിയുടെ സ്വന്തമായ ആദർശങ്ങളാണോ? പുതുതായി സ്വാമി വിവേകാനന്ദൻ ലോകത്തിനു നൽകിയ സന്ദേശമാണോ? ഒരിക്കലുമല്ല. പഴമയുടെ മൂടുപടമണിഞ്ഞിരുന്നവയെ പുതുമയുടെ മൂടുപടമണിയിച്ച് കൂടുതൽ ആകർഷകങ്ങളാക്കി ലോകജനതക്കു കാഴ്ചവെക്കുക മാത്രമാണ് സ്വാമിജി ചെയ്തതു്. ഭാരതീയരുടെ ജീവിതക്രമീകരണത്തിന്നടിസ്ഥാനഭൂതമായ ഉപനിഷത്തുക്കളുടെ സന്ദേശമാണിതു്. ഉപനിഷത്തുക്കളിലുടനീളം അന്തർഭവിച്ചിരിക്കുന്ന ഏററവും മുഖ്യമായൊരാദർശമാണിതു്. ഉപനിഷത്തുകൾ അശക്തിയെ—ബലമില്ലായ്മയെ അങ്ങേയററം വെറുക്കുന്നു. അശക്തിയെ എപ്പോഴും അകററി നിർത്താൻ ഉപനിഷത്തുക്കൾ അനുശാസിക്കുന്നു. ''അശക്തിയാണ് എല്ലാ ദുഃഖങ്ങൾക്കും നിദാനം. കഷ്ടപ്പാടിനു കാരണഭൂതമായിട്ടുള്ളതു് അശക്തിയാണ്. നമ്മൾ ദുഃഖിതരായിത്തീരുന്നു, എന്തുകൊണ്ടെന്നാൽ നാം അശക്തരാണ്. നമ്മൾ നുണപറയുന്നു, മോഷ്ടിക്കുന്നു, ഹിംസിക്കുന്നു, മററനേകം കുററങ്ങൾ ചെയ്യുന്നു, എന്തുകൊണ്ടെന്നാൽ നാം അശക്തരാണ്'' എന്ന മുഖവുരയോടെ സ്വാമിജി ഉപനിഷത്തുക്കളുടെ 'അഭയ'രൂപമായ സന്ദേശത്തിലേക്കു പ്രവേശിക്കുന്നു. നാം മരിക്കുന്നതുപോലും അശക്തികൊണ്ടാണ്. അശക്തിയുടെ അഭാവത്തിൽ അഥവാ ശക്തിയുടെ പ്രഭാവത്തിൽ നമുക്കു ദുഃഖമോ മരണമോ ഒരിക്കലുമില്ല.

യാതൊന്നിൽനിന്നും ഈ ജഗത്ത് ഉദ്ഭവിക്കുകയും യാതൊന്നിനാൽ രക്ഷിക്കപ്പെടുകയും യാതൊന്നിലേക്കുതന്നെ മടങ്ങിപ്പോകുകയും ചെയ്യുന്നുവോ ആ വസ്തുവിനെപ്പററി—ആ ആത്മാവിനെപ്പററി—അറിയാനാഗ്രഹിച്ച ശ്വേതകേതുവിനോട് പിതാവു

പറയുന്നതെന്താണെന്നു നോക്കുക. "ശ്വേതകേതോ, അതു നീയാണ്." സദാസമയവും അതു ശ്വേതകേതുവിൽതന്നെ ഉണ്ടായിരുന്നെങ്കിലും അതിനെപ്പററിയുള്ള അറിവുണ്ടായിരുന്നില്ല. ആ അറിവു സംജാതമാകുന്നതോടെ—തന്റെ ശക്തിയെപ്പററി അറിയുന്നതോടെ—കൃതാർത്ഥനാകുന്നു.

ഉപനിഷത്തിൽകൂടി സഞ്ചരിക്കുന്ന ഒരുവനെ അടിക്കടി അഭിമുഖീകരിക്കുന്ന ഒരു പദമാണ് 'അഭയ'മെന്നത്. ഭയം അശക്തിയാണ്, അഥവാ അശക്തിയുടെ പരിണതഫലമാണ്. ഭയത്തെ കൈവെടിയാൻ ഉപനിഷത്തുകൾ ആജ്ഞാപിക്കുന്നു. മനുഷ്യന് ഭയപ്പെടേണ്ടതായൊന്നുമില്ല. കാരണം, മനുഷ്യൻ പാഞ്ചഭൗതികമായ ദേഹമല്ല, ആത്മാവാണ്. ആത്മാവൊന്നേയുള്ളു. ആത്മാവിൽനിന്നന്യമായി മറെറാന്നില്ലാത്തപ്പോൾ ആരെയാണ് ഭയപ്പെടുന്നത്. രണ്ടെന്നുള്ള ഭാവമുണ്ടെങ്കിലല്ലേ ഭയത്തിനവകാശമുള്ളു. ഇതുതന്നെയാണ് ബൃഹദാരണ്യകോപനിഷത്തിൽ പറയുന്നത് "ദ്വിതീയാദ്വൈ ഭയം ഭവതി" എന്ന്. സ്വാമിജി പറയുന്നു "ഉപനിഷത്തുകളിൽനിന്നും അജ്ഞാനികളുടെ സംഘത്തിലേക്കു ബോംബുകൾപോലെ തുളഞ്ഞുകയറുന്ന ഒരേ ഒരു വാക്കുണ്ടെങ്കിൽ അതു് 'അഭയ'മാണ്. മനുഷ്യരെ അഭ്യസിപ്പിക്കാനുള്ള ഒരേ ഒരു മതമുണ്ടെങ്കിൽ അതഭയത്തിന്റെ മതമാണ്." എന്നുമാത്രമല്ല, ഭീതിയേയോ അശക്തിയേയോ പററി പ്രതിപാദിക്കുന്ന ഒരു പന്ഥാവിലും വിശ്വസിക്കരുതെന്നു സ്വാമിജി താക്കീതു ചെയ്യുന്നു. സ്വാമി പറയുന്നു "ഞാനതു ഇഷ്ടപ്പെടുന്നില്ല. കാരണം അതിന്റെ പരിണതഫലങ്ങൾ ഭയാനകങ്ങളാണ്" എന്ന്.

ആധുനികയുഗത്തിൽ—പ്രത്യേകിച്ചും ഭാരതം അഭിമുഖീകരിച്ചിരിക്കുന്ന ഈ അടിയന്തരാവസ്ഥയിൽ ആവശ്യമുള്ളതു് മാനസികവും ശാരീരികവും വാചികവുമായ ശക്തിയാണ്. അതിനുള്ള പ്രചോദനം ദശാബ്ദങ്ങൾക്കു മുൻപ് വിവേകാനന്ദസ്വാമികൾ നൽകിയിരിക്കുന്നു. സ്വാമിജിയുടെ ആദർശങ്ങൾ പ്രായോഗികമാക്കാനുള്ള ഒരു സന്ദർഭമാണിതെന്നു കരുതി ഓരോ ഭാരതീയനും അതിനായി തയ്യാറെടുക്കുക!!!

(ഇ. പി. അരവിന്ദാക്ഷപിഷാരടി എം. എ.)

## ഈശ്വരനും വിഷയസുഖവും.

ധാന്യവ്യാപാരിയുടെ പാണ്ടികശാലയുടെ ഉള്ളിൽ പ്രവേശിച്ചുനോക്കുക. അട്ടിയട്ടിയായി പലതരത്തിലുള്ള ധാന്യങ്ങളും വിസ്തീർണ്ണമായ ശാലകളിൽ ശേഖരിച്ചതിന്റെ അരികിലായി കച്ചവടക്കാരൻ ഒരു മരവിയിൽ കുറെ മാവു വെച്ചിരിക്കും. എലികൾക്ക് മാവു തിന്നുന്നതിൽ വളരെ പ്രിയമായതുകൊണ്ട് പുലരുന്നതുവരെ എലികൾ മാവു തിന്നുകൊണ്ടിരിക്കും. ധാന്യച്ചാക്കുകൾ മുറിച്ചതിലുള്ള ധാന്യങ്ങൾ തിന്നുകയില്ല.

മനുഷ്യർ ഈശ്വരാനുഭൂതിയാകുന്ന പരമാനന്ദം അനുഭവിക്കാനിടവരാതെ ക്ഷണികമായ പ്രപഞ്ചസുഖം മാത്രമനുഭവിച്ചു ജീവിതകാലം കഴിഞ്ഞുപോകുന്നു. പ്രഭാതംവരെ മാവുതിന്നു രാത്രി കഴിഞ്ഞുപോകുന്ന എലികളെപ്പോലെയാണവ. വിലപിടിച്ച ആയുസ്സ് വിലപിടിയാത്ത അതീവതുച്ഛമായ ആനന്ദമെന്നപേരിലറിയപ്പെടുന്ന ദാരുണദുഃഖമനുഭവിച്ചു കഴിച്ചുകൂട്ടുന്നു. പ്രപഞ്ചകർത്താവിന്റെ വിസ്തീർണ്ണമായ പാണ്ടികശാലയിലുള്ള അഴിവില്ലാത്ത പരമാനന്ദം ആസ്വദിക്കുവാൻ ഇടവരാതെ അനിശ്ചിതമായ ജീവിതകാലം കഴിഞ്ഞുപോകുന്നു. കഷ്ടമേ കഷ്ടം! രംഭയുടേയും, തിലോത്തമയുടേയും സൌന്ദര്യ്യ സാരസ്യ സൌജന്യാദി ഗുണങ്ങൾ ഈശ്വരാനുഭൂതിയുമായി ഉപമിച്ചുനോക്കുന്നതായാൽ ആദ്യംപറഞ്ഞവ കേവലം ചുടലയിലെ വെണ്ണീർപോലെ ഭയാവഹവും ദുഃഖദായകവുമാണ്.

സത്തും, അസത്തും ഈശ്വരസൃഷ്ടിയാണ്. സത്തായിട്ടുള്ളതിനെ പാടെ നിരാകരിച്ച് അസത്തായിട്ടുള്ളതിനെ മുഴുവൻ സ്വീകരിച്ച് ആനന്ദം അനുഭവിച്ചു കഴിഞ്ഞെന്നു തൃപ്തിപ്പെടുന്നതാണ് മായാവിലാസം. ആപൽക്കാരണം എന്നു് അറിഞ്ഞുകൊണ്ടു് കാമിനീകാഞ്ചനശ്രദ്ധയിൽ മയങ്ങിപ്പോകുന്നതാണ് മായാവിലാസം. ചുരുങ്ങിയ കാലത്തിനുള്ളിൽ ദേഹം നശിച്ചുപോകുമെന്നു് അനുഭവംകൊണ്ടറിഞ്ഞാലും ഒരിക്കലും നശിക്കുന്നതല്ലെന്നുള്ള ദൃഢബോധത്തോടുകൂടി പ്രവൃത്തിക്കുന്നതാണ് മായാവിമോഹം. ദിവ്യാനന്ദത്തിന്റെ കണികയൊന്നെങ്കിലും അനുഭവിക്കാൻ ഒരാൾക്കിടവന്നാൽ ലൌകികസുഖത്തെ സ്മരിക്കാൻ പോലും അയാൾക്കു സുഖമുണ്ടാകയില്ല. ഈശ്വരദർശനത്തിനുവേണ്ടി ഹൃദയം തുടിക്കേണമെങ്കിൽ ലൌകികസുഖത്തിലുള്ള ശ്രദ്ധ മങ്ങിത്തുടങ്ങണം. അനന്തകാലത്തെ സുഖാനുഭവംകൊണ്ടുമാത്രമേ ചിലർക്കു പ്രപഞ്ചത്തിലുള്ള ശ്രദ്ധ വിടുകയുള്ളു. ചുരുക്കംപേർക്കു് ജന്മജന്മാന്തരങ്ങളിലുള്ള വാസനാബലത്തിന്റെ ഫലമായി ജഗത്തു മിത്ഥ്യയാണെന്നും സത്തായിട്ടുള്ളതു് ഈശ്വരൻ മാത്രമാണെന്നുമുള്ള ബോധമുണ്ടാകും. എത്രായാലും കളിക്കോപ്പിലുള്ള ശ്രദ്ധ വിടുമ്പോൾ മാത്ര ണ് അമ്മയെക്കാണുവാൻ കുട്ടി കരയുന്നതു്. അ പോലെ ഈശ്വരന്റെ മായാവിലാസമാകുന്ന ക ക്കോപ്പിലുള്ള ശ്രദ്ധ വിടേണമെങ്കിൽ മായാതീതമാ ജഗദീശ്വരന്റെ അളവററ പ്രഭാവത്തിൽ വിശ്വാ മുണ്ടാകണം. അസംഖ്യങ്ങളായ നക്ഷത്രവൈഡൂര്യ പങ്ങൾ തുന്നിപ്പിടിപ്പിച്ച നീലമേലാപ്പ് മീതേയും ഗാധമായ സമുദ്രവും പർവ്വതവും താഴെയും, ഒരിക്കലു ഒത്തുചേരാത്ത രണ്ടു ബാലകന്മാരുടെ ഒളിച്ചുകളിപോ ലെ പ്രകാശിക്കുന്ന സൂര്യചന്ദ്രന്മാരുടെ ദിവ്യപ്രകാശ മാറിമാറി സർവ്വത്ര പരക്കുന്നതും, ദുഃഖവും, സുഖവു ബാല്യവും, വാർദ്ധക്യവും സമസ്തപ്രപഞ്ചത്തിലും അ ത്യത്ഭുതമാകുംവണ്ണം ഇണങ്ങിയിട്ടുള്ള ഈ മഹാപ്രപ ഞ്ചം ഇത്രത്തോളം മധുരവും, അത്യത്ഭുതവും അചിന്ത്യ വുമാണെങ്കിൽ ഈ മായാവിമോഹത്തെ ഇങ്ങിനെ ണക്കിയ മായത്തിരശ്ശീലയ്ക്കപ്പുറമുള്ള ആ പരമാന സ്വരൂപിയുടെ അവസ്ഥ ഓർത്തറിവാൻ ആർക് കഴിയും.

(ശ്രീരാമകൃഷ്ണദേവന്റെ ആശയവിവർത്തനം)

# പ്രാർത്ഥന.

ഭക്തിയോടുകൂടി എന്തെങ്കിലും ആവശ്യപ്പെടുക എന്നതാണ് പ്രാർത്ഥന. നീതിപൂർവ്വമായ പെരുമാററം എന്നും പ്രാർത്ഥനക്കു് അർത്ഥം കല്പിക്കുന്നുണ്ടു്. എല്ലാവരോടും സ്നേഹമായും കാരുണ്യമായും, വിശ്വസ്തതയോടും, സത്യത്തോടുമുള്ള പെരുമാററമാണ് പ്രാർത്ഥന. ഭക്തിപൂർവ്വം—ഹൃദയമലിഞ്ഞു് ഈശ്വരനെ പ്രാർത്ഥിക്കുന്നില്ലെങ്കിൽ ആ പ്രാർത്ഥനകൊണ്ടു് ഒരു ഫലവും സിദ്ധിക്കയില്ല! പ്രാർത്ഥനയ്ക്കു് ഉപയോഗിക്കുന്ന ഗാനങ്ങളോ, സ്തോത്രങ്ങളോ മാതൃഭാഷയിലായിരിക്കുന്നതാണുത്തമം. അർത്ഥം മനസ്സിലാകാതെ ഉരുവിടുന്ന പ്രാർത്ഥനയ്ക്കു് ഫലമുണ്ടാകാനിടയില്ല. അധികമാളുകളും അവർ പ്രാർത്ഥിക്കുന്ന സ്തോത്രത്തിന്റെ അർത്ഥം ധരിക്കുന്നില്ല. ഹൃദയമലിഞ്ഞുള്ള പ്രാർത്ഥനയാണെങ്കിൽ ഒരു മിനിററ മതിയാകും അല്ലാത്ത പ്രാർത്ഥനയാണെ ങ്കിൽ ഇരുപത്തിനാലു മണിക്കൂർ പ്രാർത്ഥിച്ചാലും ഒ ഫലവും സിദ്ധിക്കുന്നില്ല. നാം ഒരു പാപവും ചെയ് കയില്ലെന്നും, അറിയാതെ ചെയ്ത തെററുകൾ ക്ഷമിക്ക ണമെന്നും പ്രാർത്ഥനാവേളയിൽ ഈശ്വരനെ അറിയ ക്കുന്നതിൽ യാതൊരു തെററും ഇല്ല. ഈശ്വരനോടുള് സാത്മ്യമാണ്—ഐക്യമാണ് യഥാർത്ഥമായ മോ ക്ഷസിദ്ധി. നമ്മുടെ ആത്മാവു് പ്രാർത്ഥനാവേളയിൽ ഈശ്വരനോടു് ഐക്യം പ്രാപിക്കുകയാണെങ്കിൽ വ ണ്ടും നമുക്കു് ജന്മമുണ്ടാകുകയില്ല. ജന്മമുണ്ടാകുകയ ണെങ്കിൽ പല ദുഃഖവും അനുഭവിക്കേണ്ടിവരും. ജ മില്ലെങ്കിൽപ്പിന്നെ ദുഃഖിക്കേണ്ടതില്ലല്ലോ! പക്ഷെ തിഫലത്തെ ആഗ്രഹിച്ചുള്ള പ്രാർത്ഥന ഇങ്ങനെയ

ല്ലോ! ഈശ്വരന്റെ സങ്കല്പംപോലെയാണ് സകലതും നടക്കുന്നതെന്നും, കുശവന്റെ കയ്യിലെ മണ്ണുപോലെ ഈശ്വരന്റെ ഹസ്തങ്ങളിൽ ലോകം സ്ഥിതിചെയ്യുകയാണെന്നും അറിയാൻ പ്രാത്ഥന ഉപകരിക്കുന്നു. ചെയ്തുപോയ തെററുകൾ പശ്ചാത്താപത്തോടുകൂടി പ്രാത്ഥനയിൽ ഈശ്വരസമക്ഷം സമർപ്പിക്കുക. അഹങ്കാരമുള്ളവരുടെ പ്രാത്ഥന നിഷ്പ്രയോജനമാണ്!

പ്രാർത്ഥനയ്ക്കുള്ള സമയവും സ്ഥലവും തെരഞ്ഞെടുക്കുന്നത് ഇഷ്ടവും സൌകര്യവുംപോലെ ആകാമെങ്കിലും, അധികം ആളുകളും പ്രഭാതത്തിലും പ്രദോഷത്തിലുമാണ് പ്രാത്ഥിക്കാറുള്ളത്. പ്രാത്ഥനയ്ക്കു ദേവാലയങ്ങളിൽ പോകണമെന്നു നിർബന്ധമില്ല. സ്വന്തം ഭവനത്തിൽവെച്ചു പ്രാർത്ഥിക്കുന്നതിൽ യാതൊരു തെററുമില്ല. ദേവാലയങ്ങളിൽപോയി പ്രാത്ഥിക്കുന്നവർ ഉത്തമ ഭക്തന്മാരാണെന്നും വീട്ടിലിരുന്നു പ്രാർത്ഥിക്കുന്നവർ ഭക്തിയില്ലാത്തവരാണെന്നും, വിചാരിക്കരുത്. അതുപോലെതന്നെ ദേവാലയങ്ങളിൽപ്പോയി പ്രാർത്ഥിക്കുന്നത് അന്ധവിശ്വാസമാണെന്നും അതിലൊരർത്ഥവുമില്ലെന്നും ചിലർ ആക്ഷേപിക്കാറുണ്ട്. അതും മഠത്തരമാണ്. ഒരു കാര്യം തീത്തുപറയാം. പ്രാർത്ഥനയ്ക്കു ദേവാലയങ്ങളോ, മററാരാധനാകേന്ദ്രങ്ങളോ, ഏററവും അനുയോജ്യമായതാണ്. സാധാരണക്കാർക്കു വീട്ടിലിരുന്നു പ്രാർത്ഥിക്കുന്നതിനെക്കാൾ മനസ്സിനു തൃപ്തിയും സന്തോഷവും ഉണ്ടാകുന്നതു ദേവാലയങ്ങളിൽപ്പോയി പ്രാർത്ഥിക്കുന്നതാണ്.

അതിനാൽ നാം പ്രഭാതപ്രാർത്ഥനയോടുകൂടി ദിനചര്യകൾ ആരംഭിക്കുക. പ്രദോഷപ്രാർത്ഥനയോടുകൂടി ദിനചര്യകൾ അവസാനിപ്പിക്കുക. ആ പ്രാത്ഥനകൾ നമ്മുടെ ഹൃദയത്തിൽ അലിഞ്ഞുചേരട്ടെ! ഭീതികളെ അകററുന്നതിനും, സുഖമായ നിദ്രയ്ക്കും, പ്രാത്ഥന അത്യന്താപേക്ഷിതമാകുന്നു.

പ്രാർത്ഥനയുടെ രൂപം എന്തുമായിക്കൊള്ളട്ടെ! ബൈബിളിലോ, ഖുറാനിലോ, ഗീതയിലോ ഉള്ള വാക്യങ്ങൾ, ശ്ലോകങ്ങൾ, പ്രാർത്ഥനയ്ക്കു ഉപയോഗപ്പെടുത്താം. ഏതിലെ വാക്യമായാലുംശരി അതു ആത്മാത്ഥതയോടെ നിർവ്വഹിക്കണം. പ്രാർത്ഥന വെറും ഒരു പ്രകടനമായി ഭവിക്കരുത്. ഏകാഗ്രതയാണ് പ്രാത്ഥനയ്ക്കു ഏററവും അത്യന്താപേക്ഷിതമായ ഉപകരണം. പ്രാർത്ഥനാഗാനങ്ങൾ ഉരുവിടുമ്പോൾ നമ്മുടെ മനസ്സ് അതിൽ ലയിച്ചു ചേർന്നിരിക്കണം. ഹൃദയത്തിൽ ആ സമയത്ത് മറെറാരു ചിന്തയ്ക്കും സ്ഥാനം അനുവദിക്കരുത്. ശാന്തമായും, സുഖമായും, ക്ഷേമമായും നമ്മുടെ ജീവിതം നയിക്കാൻ ഏററവും പററിയമാർഗ്ഗമാണ് പ്രാർത്ഥന! ജീവിതം സഫലമാക്കാൻ അതല്ലാതെ മറെറാരു മാർഗ്ഗവുമില്ല!

(പുളിമൂട് ലക്ഷ്മണൻ)

## മന്ത്രശക്തി.

ശബ്ദങ്ങളുടെ അചിന്ത്യശക്തിവിശേഷത്തെ ആസ്പദിച്ചാണ് മന്ത്രങ്ങളുടെ ആവിഷ്കരണം. അനുരററിയാതെയുള്ള കാര്യാലോചനക്ക് ഉപയുക്തമാക്കേണ്ടതാണ് അവ. ഇന്ദ്രൻ, അഗ്നി തുടങ്ങിയ ദേവതകളെ ഉദ്ദേശിച്ചുള്ളവ വൈദികമന്ത്രങ്ങളും, ശിവൻ, ശക്തി, വിഷ്ണു മുതലായ മൂർത്തികളെസ്സംബന്ധിച്ചുള്ളവ താന്ത്രികമന്ത്രങ്ങളുമാകുന്നു. പ്രാധാന്യം കൂടുതൽ താന്ത്രികമന്ത്രങ്ങൾക്കാണ്. ഒന്നുമുതൽ പത്തക്ഷരംവരെയുള്ളവ ബീജമന്ത്രങ്ങളും, പതിനൊന്നുമുതൽ ഇരുപതുവരെയുള്ളവ മന്ത്രങ്ങളും, ഇരുപതിൽ കൂടുതലുള്ളവ മാലാമന്ത്രങ്ങളുമാകുന്നു. വിധിപ്രകാരമുള്ള ജപം സിദ്ധിയിലെത്തിക്കും.

പ്രപഞ്ചോല്പത്തിയുടെ ആദ്യസ്ഫുരണമാണ് ശബ്ദമെന്നു ശ്രുതിപാരഗന്മാർ ദർശിച്ചിരിക്കുന്നു. നാലു വിധത്തിലാണ് ശബ്ദപരിണാമം: പരാ, പശ്യന്തി,

മദ്ധ്യമാ, വൈഖരി. ദേവതാ പ്രസാദത്തിനുള്ള മന്ത്രങ്ങൾ വൈഖരീരൂപങ്ങൾ എന്ന വിഭാഗത്തിൽ പെടുന്നവയാണ്. വാക്കും അർത്ഥവും തമ്മിൽ അഭേദ്യബന്ധമാണുള്ളത്. ശരിയായ ജപം അഭ്യസിക്കുന്നതിനാൽ ദേവതാസ്വരൂപപ്രകാശം സിദ്ധിയ്ക്കാനിടവരുന്നു. ദിവ്യവും ശക്തിമത്തുമായ മന്ത്രങ്ങൾ ബ്രഹ്മത്തിൽനിന്ന്—പരമ സത്യവസ്തുവിൽനിന്ന്—സംജാതമായവയാണ്. ഹൃദയത്തിൽ അവയെ പ്രതിഷ്ഠിക്കുകയും ബുദ്ധികൊണ്ട് അവയെ പ്രകാശിപ്പിക്കുകയും ചെയ്യേണ്ടതായിരിക്കുന്നു. അപ്പോൾ മനുഷ്യന്റെ ബാഹ്യാഭ്യന്തരകർമ്മങ്ങൾ തികച്ചും ഫലപൂർണ്ണങ്ങളാവും.

ഈശ്വരബോധദ്യോതിപകമായ മന്ത്രം വ്യഷ്ടിമനസ്സിനേയും സമഷ്ടിചൈതന്യത്തേയും കൂട്ടിയിണക്കുന്ന കനകസൂത്രമാണ്. മനസ്സിന്റെ ഏകാഗ്രതയെ സമഗ്രമാക്കി. ശരീരംകൊണ്ടും മനസ്സുകൊണ്ടും ചെയ്യപ്പെടുന്ന കർമ്മങ്ങൾ ഫലപ്രദങ്ങളാകുവാൻ ഇതിടവരുത്തുന്നു.

ഈശ്വരബോധകമായ മന്ത്രം മനനത്തിനുപയുക്തമാകേണ്ടതാണ്. സംസാരസമുദ്രത്തിൽനിന്നു കരകയററി ആത്മാവിൽ അധിഷ്ഠാനമുറപ്പിക്കുവാൻ മന്ത്രത്തെപ്പോലെ ആശ്രയിക്കാവുന്ന മററൊന്നില്ല. ഓരോമന്ത്രവും ഓരോ ദേവതാസ്വരൂപത്തെ മുൻനിറുത്തിയുള്ളതാണ്. സ്വരൂപഭേദങ്ങൾക്കെല്ലാം ആധാരം ഒരേ ഈശ്വരൻതന്നെ ശബ്ദാർത്ഥങ്ങളുടെ. അഭേദ്യബന്ധംകാരണം അതാതു ദേവതയുടെ ചൈതന്യത്തെ ഉണർത്തുവാൻ അതിനു തക്ക മന്ത്രത്തിനു ശക്തിയുണ്ട്. ഉറങ്ങിക്കിടക്കുന്ന മനുഷ്യനെ പേരുചൊല്ലി വിളിച്ചുണർത്തുന്നതുപോലെയാണ് സാധകൻ ഇഷ്ടദേവതയെ മന്ത്രദ്വാരാ ഉപാസിക്കുന്നത്. ജപരൂപത്തിൽ അനുഷ്ഠിക്കപ്പെടേണ്ടതാണ് മന്ത്രം. പുനർജ്ജന്മമില്ലാതെയാക്കുന്നതും സർവ്വ പാപനാശകവുമാണ് ജപം. മൂന്നു വിധത്തിലാകാം മന്ത്രജപം. തനിക്കുമാത്രം കേൾക്കാവുന്ന വിധത്തിലുള്ളത് ഉപാംശുവും, അന്യർക്കു കേൾക്കാവുന്ന തരത്തിലുള്ളതു വാചികവും, മനസ്സിൽ മാത്രം ഭാവനചെയ്യുന്നതു മാനസികവുമാകുന്നു. അഞ്ചംഗങ്ങളുണ്ട് മന്ത്രസിദ്ധി വരുത്തുന്നതിൽ: ജപം, ഹോമം, തർപ്പണം, അഭിഷേകം, ബ്രാഹ്മണാരാധനം. ജപംകൊണ്ടുമാത്രം ഇതൊക്കെ നടത്താം. അക്ഷരലക്ഷം ഏകാഗ്രതയോടെ ജപിക്കുന്നതുകൊണ്ടു മന്ത്രസിദ്ധി വരുമെന്നാണിരിക്കുന്നത്.

ആത്മാരാമന്മാരായ മുനികളുടെ മനസ്സിൽ ദർശനപൂർവ്വം ഉദിച്ചിട്ടുള്ള നാമരൂപങ്ങളാണ് മന്ത്രങ്ങൾക്കധിഷ്ഠാനം. മന്ത്രദ്രഷ്ടാക്കളാണല്ലോ മഹർഷീശ്വരന്മാർ മനനത്തിൽനിന്നുണ്ടായതാണ് മന്ത്രങ്ങൾ. വിധിപ്രകാരമുള്ള അവയുടെ ജപം അനുഭവസിദ്ധി കൈവരുത്താതിരിക്കയില്ല.

ചിന്തയുടെ സൃഷ്ടിപരമായ ശക്തി തടുക്കാനാവാത്തതാണെന്നു പാശ്ചാത്യതത്വവേദികളും സമ്മതിച്ചുതുടങ്ങിയിട്ടുണ്ട്. അന്യരുടെ വിചാരങ്ങളെ ഗ്രഹിക്കുക; സ്വന്തവിചാരങ്ങൾ അവരിൽ സംക്രമിപ്പിക്കുക; തന്റെ ചിന്താശക്തികൊണ്ട് മററുള്ളവരെ വശവർത്തികളാക്കുക തുടങ്ങിയ പല പ്രവർത്തനങ്ങളും ചിന്താശക്തിയുടെ ചില പ്രത്യക്ഷ പ്രകടനങ്ങളാണല്ലോ. ഭൈരവ മന്ത്രശക്തികൊണ്ടു ശാരീരികസമ്പർക്കം കൂടാതെതന്നെ ഗർഭോൽപാദനമാവാമെന്നാണ് തന്ത്രശാസ്ത്രം ഉൽഘോഷിച്ചിട്ടുള്ളത്. മന്ത്രശക്തികൊണ്ട് ഹോമാഗ്നിയെ സ്വതവേ ഉജ്ജ്വലിപ്പിക്കാമെന്നതിനു ദൃഷ്ടാന്തമുണ്ടായിട്ടുള്ളതായി രേഖപ്പെടുത്തിയിട്ടുണ്ട്. ശബ്ദബ്രഹ്മത്തിന്റെ പ്രകടരൂപമായ മന്ത്രം മനനത്തിനു പ്രത്യേക കഴിവുള്ള മനുഷ്യനെ ഉദ്ദേശിച്ചുതന്നെയാണ് ആവിഷ്കരിക്കപ്പെട്ടിട്ടുള്ളതെന്നതാണു വാസ്തവം. വിവേചനംകൂടാതെ മന്ത്രങ്ങൾ ഉപയോഗപ്പെടുത്തുവാൻ ഇടവരരുതെന്നു കരുതിയാണ് അവയിൽ പലതും ഗോപ്യമായി വെയ്ക്കപ്പെട്ടിട്ടുള്ളത്. മൂർച്ചയുള്ള കത്തി വികൃതിയുടെ വശം കൊടുത്തുകൂടല്ലോ.

ശബ്ദത്തിന്റെ നില രണ്ടു തരത്തിലാണ്,—വർണ്ണാത്മകമെന്നും ധ്വന്യാത്മകമെന്നും. വർണ്ണാത്മകശബ്ദത്തിന്നാധാരം അക്ഷരങ്ങൾ, അക്ഷരമില്ലാതെ ധ്വനിമാത്രം ആകാശത്തോടു ചേരുമ്പോഴാണു ധ്വന്യാത്മകശബ്ദത്തിന്റെ ഉല്പത്തി. അനാഹതശബ്ദം–

പ്രണവധ്വനി—ഈ സമ്പർക്കത്തിൽനിന്നു് അതീതമാണു്. സകല ശബ്ദങ്ങൾക്കും മൂലസ്ഥാനം ഇതാകുന്നു. നിത്യപ്രകാശത്തോടുകൂടി വർത്തിക്കുന്നവയാണു മന്ത്രങ്ങൾ. ഉപാസകന്റെ ചിത്തം തെളിയുമ്പോൾ അവ ഗോചരീഭവിക്കും. ഇരുട്ടുമുറിയിൽ ഒരു വെണ്ണക്കൽ പ്രതിമയുണ്ടെന്നിരിക്കട്ടെ. ദീപം കൊണ്ടുചെല്ലുന്ന ഒരാൾക്കു് അതു ദൃശ്യമാവും. അതിനു മുമ്പും അതിൽ പിന്നീടും ആ പ്രതിമയ്ക്കു കോട്ടമോ കുറവോ ഇല്ല. അതു നിത്യനൂതനമായിത്തന്നെയിരിക്കുന്നു. ഏതാണ്ടു് ഇത്തരത്തിലാണു് മന്ത്രചൈതന്യവും അതു വെളിപ്പെടുത്തുന്ന ദേവതയും നിലകൊള്ളുന്നതു്. എത്രയോ കാലം മുമ്പുതുടങ്ങി അനേക തപസ്വികൾ മന്ത്രോപാസന ചെയ്തു ഫലസിദ്ധന്മാരായിത്തീർന്നിട്ടുള്ള ആ പാരമ്പര്യത്തിനു് ഇന്നും ഭംഗംവന്നിട്ടില്ല, ഈ പുണ്യഭൂമിയിൽ. ഇതൊക്കെ അന്ധവിശ്വാസമെന്നു ജല്പിച്ചു തള്ളുവാൻ സൂര്യപ്രകാശമില്ലെന്നു മുറവിളികൂട്ടുന്ന അന്ധനുകണക്കെ അപഹാസ്യരായിത്തീരുകയേ ഉള്ളു.

സൽഗുരുവിൽനിന്നുവേണം മന്ത്രലാഭം. മന്ത്രദീക്ഷയോടുകൂടി ശക്തിസഞ്ചാരണത്തിനും അദ്ദേഹത്തിനു കഴിവുണ്ടു്. ഒരാളുടെ സംസ്കാരാനുസൃതമുള്ള മന്ത്രവും ഇഷ്ടദേവനും ഇന്നതെന്നു തീരുമാനിക്കുവാൻ അനുഭവസമ്പന്നനായ ആചാര്യന്നേ കെല്പുള്ളു. മന്ത്രം ശക്തിയുള്ളതെങ്കിലും അതിൽ നിഷ്ഠയും വിശ്വാസവും വളർത്തിവരികതന്നെവേണം. ഇന്നൊരുമന്ത്രം, നാളെ മറ്റൊന്നു് എന്ന നിലയ്ക്കു മാറി മാറി സ്വീകരിക്കുന്നതു് അവിടവിടെ അല്പാല്പം കുഴിക്കുന്നതുകൊണ്ടു വെള്ളം കിട്ടുവാനിടവരാത്തതുപോലെ വിഫലമായിത്തീരുകയേ ഉള്ളു. ഗുരൂപദേശം ഈവക ചാഞ്ചാട്ടങ്ങൾക്കു് അറുതിവരുത്തും. നല്ല വിത്തായാലും പാറപ്പുറത്തിട്ടാൽ മുളയ്ക്കാത്തതുപോലെ ശക്തിയുള്ള മന്ത്രവും ഉചിതപാത്രമല്ലെങ്കിൽ ഫലദാനസമർത്ഥമാകയില്ല.

നാമരൂപങ്ങൾ പരസ്പരബന്ധഭാവത്തിലാണിരിക്കുന്നതു്. ജപംമൂലം പ്രത്യക്ഷപ്പെടുന്ന മൂർത്തി വെറും ഭാവനാവിലസിതമല്ല. കണ്ണിനുമുമ്പിൽ കാണുന്ന പദാർത്ഥങ്ങൾക്കുള്ള സത്യത്തെപ്പററിയാണു നമുക്കു ബോധ്യമുള്ളതു്. അതിലും തെളിവുള്ള അനുഭൂതിയാണു ശരിയായ ദർശനംകൊണ്ടുണ്ടാവുന്നതു്. ദിവ്യസ്വരൂപസാക്ഷാൽക്കാരമുണ്ടായാൽ അതുമൂലം സ്ഥായിയായ മാററങ്ങൾ ദർശനകർത്താവിൽ പ്രത്യക്ഷപ്പെടുന്നതാണു്. വെറും സങ്കല്പജന്യമാണു ദർശനമെങ്കിൽ ഈ പ്രത്യേകമാററം ഉളവാകുവാൻ കാരണമില്ല. വസ്തുനിഷ്ഠമായ ഒരു വ്യക്തിത്വവും പ്രത്യേകതയും ഈശ്വരരൂപങ്ങൾക്കുണ്ടെന്നതു നിഷേധിക്കാവതല്ല.

ചടങ്ങനുസരിച്ചു ചിലതു ചെയ്യുന്നതുകൊണ്ടു് മന്ത്രസിദ്ധി ഉണ്ടായെന്നുവരില്ല. ഭാവസംശുദ്ധിയിലാണു പ്രത്യേകം ശ്രദ്ധവെക്കേണ്ടതു്. മനസ്സിന്റെ പരിശുദ്ധിക്കു ജപം സഹായകമായിത്തീരും. പരിശുദ്ധി വർദ്ധിക്കുന്നതനുസരിച്ചു് വൃത്തികൾ കുറയുകയും, ഇഷ്ടദേവനിൽ ഉറച്ചുനില്ക്കുന്ന അനന്യഭാവം കൈവരുന്നതോടുകൂടി രൂപദർശനം സംസിദ്ധമാവുകയും ചെയ്യുന്നു. വ്യക്തഭാവത്തിൽനിന്നു് അവ്യക്തത്തെയും പ്രാപിക്കാം. അതുമൂലം മാനസികവും ശാരീരികവും ബുദ്ധിപരവുമായ ഗണ്യമായ നേട്ടങ്ങളും അഭിലഷണീയമായ മാററങ്ങളും സാധകനിൽ ഉളവായിത്തീരും. ജപത്താൽത്തന്നെ സാക്ഷാൽക്കാരമുണ്ടാവുമെന്നു് അനുഭവസിദ്ധന്മാർ അറിയിച്ചിട്ടുണ്ടു്. മന്ത്രശക്തിയുടെ അചിന്ത്യപ്രഭാവം ഗ്രഹിച്ചു് വിധിപ്രകാരം അതിൽ പ്രവർത്തിക്കുന്നതു് സർവ്വാനുഗ്രഹമായിത്തീരുമെന്നകാര്യം ശ്രുതിയുക്ത്യനുഭവങ്ങൾ സംശയത്തിനിടവരാത്തവിധം തെളിയിച്ചിട്ടുണ്ടു്. ഈ സുഗമസാധനയ്ക്കു സർവ്വത്ര സ്വീകരണം സിദ്ധിക്കുമാറാവട്ടെ. ഈശ്വരോ രക്ഷതു!

(പി. ജി. എം)

# ശ്രീപരമേശ്വര അക്ഷരമാലാസ്തവഃ

അത്ഭുതവിഗ്രഹ അമരാധീശ്വര
അഗണിതഗുണഗണ അമിതശിവ–ഹര–

ആനന്ദാമൃത ആശ്രിതരക്ഷക
ആത്മാനന്ദ മഹേശ ശിവ–ഹര–സാംബ

ഇന്ദുകലാധര ഇന്ദ്രാദിപ്രിയ
സുന്ദരരൂപ സുരേശ ശിവ–ഹര–സാംബ

ഈശ സുരേശ മഹേശ ജനപ്രിയ
കേശവസേവിത കീർത്തിശിവ–ഹര–സാംബ

ഉരഗാദിപ്രിയ ഉരഗവിഭൂഷണ
നരകവിനാശ നടേശ ശിവ–ഹര–സാംബ

ഊർജ്ജിതദാനവനാശ പരാത്പര
ആർജിതപാപവിനാശ ശിവ–ഹര–സാംബ

ഋഗ്വേദശ്രുതി മൗലി വിഭൂഷണ
രവിചന്ദ്രാഗ്നിത്രിനേത്ര ശിവ–ഹര–സാംബ

ൠപനമാദി പ്രപഞ്ചവിലക്ഷണ
താപനിവാരണ തത്വശിവ–ഹര–സാംബ

ഌലിസ്വരൂപ സഹസ്രകരോത്തമ
വാഗീശ്വര വരദേശ ശിവ–ഹര–സാംബ

ൡതാധീശ്വരരൂപ പ്രിയഹര
വേദാന്തപ്രിയ വേദ്യശിവ–ഹര–സാംബ

ഏകാനേകസ്വരൂപ സദാശിവ
ഭോഗാദിപ്രിയ പൂർണ്ണശിവ–ഹര–സാംബ

ഐശ്വര്യാശ്രയ ചിന്മയ ചിദ്ഘന
സച്ചിദാനന്ദ സുരേശശിവ–ഹര–സാംബ

ഓങ്കാരപ്രിയ ഉരഗവിഭൂഷണ
ഹ്രീങ്കാരപ്രിയ ഈശശിവ–ഹര–സാംബ

ഔരസലാളിത അന്തകനാശന
ഗൗരീസമേത ഗിരീശ ശിവ–ഹര–സാംബ

അംബരവാസ ചിദംബരനായക
തുംബുരു നാരദസേവ്യ ശിവ–ഹര–സാംബ

ആഹാരപ്രിയ അഷ്ടദിഗീശ്വര
യോഗിഹൃദിപ്രിയവാസ ശിവ–ഹര–സാംബ

കമലാസന കൈലാസനിവാസക
കരുണാസാഗര കാശിശിവ–ഹര–സാംബ

ഖഡ്ഗശൂലമൃഗടങ്കധനുർധര
വിക്രമരൂപ വിശ്വേശ ശിവ–ഹര–സാംബ

സാംബസദാശിവ സാംബസദാശിവ
സാംബസദാശിവ സാംബശിവ.

ഗംഗാധര ഹര വല്ലഭ ശങ്കര
ഗണഹിത സർവ്വജനേശ ശിവ–ഹര–സാംബ

ഘാതകപഞ്ചമപാതകനാശന
ദീനജനപ്രിയ ദീപ്തശിവ–ഹര–സാംബ

ങാതസ്വരൂപാനന്ദജനാശ്രയ
വേദസ്വരൂപ വേദ്യ ശിവ–ഹര–സാംബ

ചണ്ഡവിനാശന സകലജനപ്രിയ
മണ്ഡലാധീശ മഹേശ ശിവ–ഹര–സാംബ

ഛത്രകിരീട സുകുണ്ഡലാദിപ്രിയ
പുത്രപ്രിയ ഭുവനേശ ശിവ–ഹര–സാംബ

ജന്മജരാമൃത്യ്വാദി വിനാശന
കൽമഷരഹിത കാശിശിവ–ഹര–സാംബ

ഝങ്കാരാശ്രയ ഭൃംഗിരിടപ്രിയ
ഓങ്കാരേശ വിശ്വേശ ശിവ–ഹര–സാംബ

ജ്ഞാനാജ്ഞാനവിനാശന നിർമ്മല
ദീനജനപ്രിയ ദീപ്തശിവ–ഹര–സാംബ

ടങ്കസ്വരൂപ സഹസ്രകരോത്തമ
വാഗീശ്വര വരദേശ ശിവ–ഹര–സാംബ

ഠക്കാദ്യായുധസേവിത സുരഗണ
ലാവണ്യാമൃതലസിത ശിവ–ഹര–സാംബ

ഡംഭവിനാശന ഢുണ്ഢിവിഭൂഷണ
അംബരവാസ ചിദേശ ശിവ–ഹര–സാംബ

ഢാഢംഢമരുക ധരണാനിശ്ചല
ഢുണ്ഢിവിനായകസേവ്യ ശിവ–ഹര–സാംബ

ണാണാമണിഗണ ഭൂഷണനിർഗുണ
നതജനപൂത സനാഥ ശിവ ഹര–സാംബ

തത്വമസ്യാദിവാക്യസ്വരൂപ
നിത്യസ്വരൂപ നിജേശ ശിവ–ഹര–സാംബ
സ്ഥാവരജംഗമ ഭുവനവിചക്ഷണ
താപനിവാരണ തത്വശിവ–ഹര–സാംബ
ദന്തിവിനാശന ദളിതമനോന്മന
ചന്ദനലേപിചരണ ശിവ–ഹര–സാംബ
ധരണീധരശുഭ ധവളവിഭാസക
ധനദാദിപ്രിയ ധാമശിവ–ഹര–സാംബ
നളിനവിലോചന നടനമനോന്മന
അളികുലഭൂഷണ അമിതശിവ–ഹര–സാംബ
പാർവ്വതിനായക പന്നഗഭൂഷണ
പരമാനന്ദ പരേശശിവ–ഹര–സാംബ
ഫാലവിലോചന ഭാനുകോടിപ്രഭ
ഹാലാഹലധര അമിതശിവ–ഹര–സാംബ
ബന്ധവിമോചന ബൃഹതീപാവന
സ്കന്ദാദിപ്രിയ കനകശിവ–ഹര–സാംബ
ഭസ്മവിലേപന ഭവഭയമോചന
വിസ്മയരൂപ വിശ്വേശ ശിവ–ഹര–സാംബ
മന്മഥനാശന മധുഗാനപ്രിയ
ചമ്മവിലേപന സാക്ഷിശിവ–ഹര–സാംബ
യാദിജനാഹൃദയാദിനവാസ
വിധിവിഷ്ണ്വാദിസുരേശ ശിവ–ഹര–സാംബ

രാമേശ്വരപുര രമണമുഖാംബുജ
സോമേശ്വര സുകൃതേശശിവ–ഹര–സാംബ
ലങ്കാധീശ്വരസേവിതസുരഗണ
ലാവണ്യാമൃതലസിതശിവ–ഹര–സാംബ
വരദ ഭയങ്കര വാസുകിഭൂഷണ
വനമാലാദിവിഭൂഷ ശിവ–ഹര–സാംബ
ശാന്തിസ്വരൂപ സഹസ്രകരോത്തമ
വാഗീശ്വരവരദേശ ശിവ–ഹര–സാംബ
ഷൺമുഖജനക സുരേന്ദ്രമുനിപ്രിയ
ഷാഡ്ഗുണ്യാദി സമേത ശിവ–ഹര–സാംബ
സംസാരാർണ്ണവനാശന ശാശ്വത
സാധുജനപ്രിയവാസ ശിവ–ഹര–സാംബ
ഹര പുരുഷോത്തമ അദ്വൈതാമൃത
മുരരിപുസേവ്യ മൃഡേശ ശിവ–ഹര–സാംബ
ളാളിതഭക്തജനേശ്വരകാളീ
നതജനപൂതസനാഥ ശിവ–ഹര–സാംബ
അക്ഷരമാലാദിപ്രിയ സുന്ദര സാക്ഷാത്
സ്വാമിന്നംബാസമേത ശിവ–ഹര–സാംബ
സാംബസദാശിവ സാംബസദാശിവ
സാംബസദാശിവ സാംബസദാശിവ.

ഇതിശ്രീപരമേശ്വരഅക്ഷരമാലാസ്തവഃ–
സമ്പൂർണ്ണഃ

## ശ്രീ മഹർഷി വെങ്കിട്ടരമണൻ.

"എന്റെ പിതാവിനെത്തേടി അവരുടെ ഉത്തരവുപ്രകാരം ഇവിടം വിട്ടു പുറപ്പെടുന്നു. നല്ലകാര്യത്തിൽതന്നെ പ്രവേശിച്ചിരിക്കുന്നു. അതുകൊണ്ട് ഈ കാര്യത്തിൽ ഒരുത്തരും വ്യസനിക്കേണ്ട. ഇതു കാണാൻ പണവും ചിലവാക്കരുത്. നിന്റെ ശമ്പളം കൊടുത്തിട്ടില്ല. രണ്ടുരൂപാ ഇതൊന്നിച്ചുണ്ട്—"

ശ്രീ വെങ്കിട്ടരമണൻ (രമണമഹർഷി) തന്റെ ജ്യേഷ്ഠന്ന് തമിഴിൽ എഴുതിവെച്ച കത്തിന്റെ ഉള്ളടക്കമാണിത്. കത്തിൽ അവരുടെ ഉത്തരവ്–പിതാവ് എന്നെഴുതിയ വാചകങ്ങൾ സാക്ഷാൽ ഈശ്വരനെ കുറിക്കുന്നു. കോളേജിൽപഠിക്കുന്ന ജ്യേഷ്ഠന്റെ ഫീസു കൊടുപ്പാൻ അഗ്രജൻ ഏല്പിച്ചിരുന്ന അഞ്ചുറുപ്പികയിൽനിന്ന് മൂന്നുറുപ്പിക കയ്യിൽ വെച്ചാണ് രമണബാലൻ വീടു വെടിഞ്ഞതെന്ന് വ്യക്തമായല്ലോ— കത്തിന്റെ കൂടെ രണ്ടുറുപ്പിക വെക്കുകയും ചെയ്തു.

ആ കാലം രമണൻ മധുരയിലെ അമേരിക്കൻ

ഹൈസ്ക്കൂളിൽ പത്താംക്ലാസ്സിൽ പഠിക്കയായിരുന്നു. ഒരജ്ഞാതശക്തിക്കടിമപ്പെട്ടപോലെ 29-8-1896 ശനിയാഴ്ച ആ ബാലൻ തന്റെ പഠിക്കുന്ന പുസ്തകമെല്ലാം കെട്ടിവെച്ചു ഭക്ഷണം കഴിച്ച് പകൽ 12 മണിക്ക് മധുര 'ദണ്ഡിവനം' ടിക്കററിന്ന് 2-13-0 കൊടുത്തുവാങ്ങി വഴി പിഴച്ച് 'മാമ്പഴപ്പേട്ട' സ്റ്റേഷനിൽ ഇറങ്ങി. കൈവശം കാശുമില്ല—10 നാഴിക നടന്ന് 'അരകണ്ടനല്ലൂരെ'ത്തി. രാവിലെ 'പാലാറിൽ' കുളിച്ച് അവിടത്തെ ക്ഷേത്രത്തിൽ തൊഴുത് പുഴകടന്ന് സുപ്രസിദ്ധമായ 'തിരുക്കോവലൂർ' 'വീരട്ടേശ്വര'ക്ഷേത്രത്തിൽ ചെന്ന് ദർശനം ചെയ്തു. താൻ ഗർഭഗൃഹത്തിലേക്കു നോക്കിയപ്പോൾ കണ്ണഞ്ചിക്കുന്ന ജ്യോതിസ്സ് കണ്ടതായി പിൻകാലത്ത് മഹർഷി പറയുകയുണ്ടായിട്ടുണ്ട്. അന്ന് ആഗസ്റ്റ് 31-ാംതീയതി തിങ്കളാഴ്ച ഗോകുലാഷ്ടമി വ്രതദിനമായിരുന്നു. പുറപ്പെട്ട ശേഷം രണ്ടു ദിവസം അന്നമില്ലാതെ നടന്നു വലഞ്ഞു തളർന്നുവശനായ ബാലൻ വീരട്ടേശ്വരക്ഷേത്രത്തിൽ പൂജകനായ 'പൂജക'നോട് നൈവേദ്യച്ചോറ് ആവശ്യപ്പെട്ടു. ആ ശിവദ്വിജൻ പടച്ചോറിൽനിന്ന് പകുതി കൊടുത്തു. അതു ഭക്ഷിച്ച് രമണന്ന് വിശപ്പടങ്ങിയില്ല. ജ്ഞാനദാഹവും ജഠരാഗ്നിയും വർദ്ധിച്ച് ആർത്തിയോടെ പരതിനോക്കി അടുത്തുനിന്നിരുന്ന ക്ഷേത്രമേളക്കാരൻ ബാലന്റെ ആക്രാന്തം കണ്ട് തനിക്കുള്ള പതിവുചോറെടുത്തു കൊടുപ്പാൻ അർച്ചകനോടു പറഞ്ഞു. അതശിച്ചും ക്ഷുത്തടങ്ങാതെ പശിപീഡിതനായ വടു, ഗ്രാമവീഥിയിൽ ചെന്ന് — മുത്തുകൃഷ്ണഭാഗവതരുടെ ഗൃഹദ്വാരിയിൽ കേറിനിന്ന്— അന്നം യാചിച്ചു. വിശപ്പിന്റെ വിളികേട്ടു നോക്കിയ ഭാഗവതർ താരുണ്യം മൊട്ടിടുന്ന അന്തണബാലന്റെ കോമളകളേബരകാന്തിയും ബലിഷ്ഠമായ അവയവശോഭയും, കറുത്തു നീണ്ടു കെട്ടിവെച്ച പിൻകുടുമയും പൂണൂലും വാടിവിയർത്ത വദനവും അവശഭാവവും കണ്ടു കുളിരെ നോക്കിനോക്കി ആർദ്രചിത്തനായി തന്റെ മനസ്വിനി 'ലക്ഷ്മി' അമ്മാളെ വിളിച്ചു. ആ സാദ്ധ്വീമണി അന്ന് ഗോകുലാഷ്ടമി വ്രതത്തിന് ഒരുക്കുന്നതിൽ വ്യാപൃതയായിരുന്നെങ്കിലും വന്നു നോക്കി. ഒരു ബ്രഹ്മചാരി വടു; വിശന്നു വാടിയ വദനനായി നടയിൽനിന്ന് അന്നം ചോദിക്കുന്നതു കേട്ടപ്പോൾ മാതൃഹൃദയമൊന്നു കനിവുറ്റു. മിഴികളാൽ ഉഴിഞ്ഞു സാന്ത്വനപ്പെടുത്തി. വ്രതദിനമാകയാൽ ചോറില്ലെങ്കിലും ഭഗവാനെ സ്മരിച്ച് ഒരുക്കുന്ന നൈവേദ്യങ്ങളിൽനിന്ന് കുറെ എടുത്ത് അതിഥിപൂജചെയ്തു തൃപ്തനാക്കി. രമണനും കുറച്ചു വിശ്രമിച്ചശേഷം തന്റെ കാതിൽ അണിഞ്ഞിരുന്ന കടുക്കൻ അഴിച്ചെടുത്ത് ഭാഗവതരുടെ അടുക്കൽവെച്ച് നാലുറുപ്പിക തരേണമെന്നാവശ്യപ്പെട്ടു. ഭാഗവതർ സമ്മതിച്ചില്ല—കടുക്കൻ അഴിക്കരുതെന്നും നാലുറുപ്പിക തരാമെന്നും ആ സതീപതികൾ നിർബന്ധിച്ചു പറഞ്ഞുകൊണ്ട് നാലുറുപ്പിക കൊടുത്തു. രമണൻ സമ്മതിക്കാതെ കടുക്കൻ അവിടെ കൊടുത്തിട്ട് അരകണ്ടനെല്ലൂരിൽ വന്നു ടിക്കറെറടുത്തിട്ട് തിരുവണ്ണാമല സ്റ്റേഷനിൽ ഇറങ്ങി. ഇങ്ങിനെ യാത്രചെയ്യാൻ തക്കതായ ഒരു കാരണമുണ്ടായിരുന്നു.

ശ്രീ രമണന്റെ പതിനാറാമത്തെ വയസ്സു കാലം തിരുച്ചുഴിയിലുള്ള സ്വഭവനത്തിലേക്ക് ബന്ധുവായ ഒരു വൃദ്ധൻ വന്നിരുന്നു. രമണനും അദ്ദേഹത്തെ വന്ദിച്ചു സ്വീകരിച്ച് കുശലപ്രശ്നം ചെയ്യുമ്പോൾ "മാമാ"! നിങ്ങൾ എവിടുന്നു വരുന്നു? എന്നു ചോദിച്ചു. ഞാൻ അരുണാചലത്തിലിരുന്നു വരുന്നുവെന്ന് അതിഥി പറഞ്ഞു. അരുണാചലം എന്നു ശ്രവിച്ചപ്പോൾ ഉള്ളത്തിൽ ഒരുണർവു തുറന്ന് ആനന്ദമുണ്ടായി. അരുണാചലമെവിടെയാണെന്നു ബാലൻ ചോദിച്ചു. വൃദ്ധൻ; അപ്പാ! അതു നിനക്കറിയില്ലേ? തിരുവണ്ണാമലതന്നെ അരുണാചലം. അതു കേട്ടപ്പോൾ കുട്ടി മൗനംപൂണ്ടു ചിന്തതുടങ്ങി. 'പുറപ്പെട്ടുവാ' എന്ന് ആരോ പറയുന്നതുപോലെ കാതിൽ മുഴങ്ങി. ആ വാക്ക്, മിക്കവാറും ദിവസങ്ങളിൽ കൂടക്കൂടെ കേൾക്കാമായിരുന്നുവെന്ന് അനന്തരകാലത്ത് മഹർഷി പറയുകയുണ്ടായിട്ടുണ്ട്.

അതിൽപിന്നെ ശ്രീ രമണന്ന് പഠിപ്പിൽ ശ്രദ്ധ കുറഞ്ഞു. അരുണാചലമെന്ന മാസ്മരശക്തിക്കധീന

നായി എപ്പോഴും ഏകാന്തവാസത്തിന്നിഷ്ടപ്പെട്ടു. അരുണാചലസ്മരണ മനസ്സിൽ ഇഴുകിപ്പിടിച്ചു. ഈശ്വരദാഹമാരംഭിച്ചതു് പതിനാറാമത്തെ വയസ്സിലാണെങ്കിലും 1891 മുതൽക്കു്, പന്ത്രണ്ടു വയസ്സായപ്പോൾ തന്നെ പുരാണപാരായണം ചെയ്യുന്നവരുടെ അടുക്കലിരുന്നു കേൾക്കുകയും 63 നായന (ശിവഭക്തൻ)ന്മാരുടെ ചരിത്രമടങ്ങിയ "പെരിയ പുരാണം" മുതലായ ഭക്തിമാർഗ്ഗഗ്രന്ഥങ്ങൾ വായിക്കാൻ ഇഷ്ടപ്പെടുകയും ഒഴിവു കിട്ടുമ്പോൾ തിരുച്ചുഴിയിലുള്ള വഴിയമ്പലത്തിൽ തങ്ങുന്ന സാധുക്കളെക്കണ്ടു സംസാരിക്കാൻ ശ്രമിക്കുകയും ചെയ്തിരുന്നു.

ശ്രീ വെങ്കിട്ടരമണന്റെ ജനനം 1879 ഡിസംബർ 30-ാം തീയതി—പ്രമാദിവർഷം ധനുമാസം ആർദ്രാജാഗരണവ്രതദിവസം രാത്രി ഒരു മണിക്കു് തുലാലഗ്നം മിഥുനക്കൂറിലായിരുന്നു. അച്ഛൻ തിരുച്ചുഴി വക്കീൽ സുന്ദരയ്യരുടെ ഗൃഹത്തിൽ സാദ്ധ്വി അഴകമ്മാൾക്കു ജനിച്ച ഈ പുത്രന്റെ പതിമൂന്നാമത്തെ വയസ്സിൽ പിതാവു് അന്തരിച്ചു. തിരുച്ചുഴി മഹാക്ഷേത്രത്തിലെ 'തിരുമേനി നാഥ'രെയും 'ദേവി തുണൈമലൈനായകി'യെയും ദർശനം ചെയ്തു് തീർത്ഥയാത്രക്കാർ അവിടത്തെ സത്രത്തിൽ താമസിച്ചു് മധുരമാർഗ്ഗം രാമേശ്വരത്തേക്കും മററും പോകുന്നതു് പതിവായിരുന്നു. മധുരക്കു് സുമാർ മുപ്പതു നാഴിക ദൂരം കാണും.

നമ്മുടെ യാത്രക്കാരനായ രമണൻ,

"സ്തംഭഃ സ്വേദശ്ച രോമാഞ്ച
സ്വരഭംഗോഽഥ വേപഥു.
വൈവർണ്യമശ്രു പ്രളയം." ഇത്യാദി ഭാവസ്ഫുരിതനായി പ്രേക്ഷകഹൃദയത്തെ ആകർഷിച്ചുകൊണ്ടു് തിരുവണ്ണാമല–അരുണാചല–ക്ഷേത്രഗോപുരദ്വാരിയിലൂടെ അകത്തേക്കു കടക്കുമ്പോൾ സ്വാമി 'മൊട്ടൈ പോടണുമാ' എന്നു് ഒരു ക്ഷുരകൻ വിളിച്ചുപറഞ്ഞതു കേട്ടു് അയാളുടെ കൂടെ പോയി തലമുടി മുണ്ഡനം ചെയ്തു രണ്ടണ കൊടുത്തു. സ്നാനം ചെയ്തു് ഭാവാവേശമടക്കി കയ്യിലുണ്ടായിരുന്ന ചില്ലറ സംഖ്യ കുളത്തിലെറിഞ്ഞു് ഭക്തിപരവശനായി ഭഗവത്സന്നിധാനത്തിൽ ചെന്നുനിന്നു. "അപ്പാ എൻ കുപ്പിട്ടീർകൾ" എന്നൊരു തിരുവാക്കു് രമണനിൽനിന്നു പുറപ്പെട്ടതല്ലാതെ പിന്നെ ആരോടും ഉരിയാടിയില്ലെന്നാണു് അറിഞ്ഞവർ പറഞ്ഞതു്.

ശ്രീരമണൻ തൊഴുതുമടങ്ങി കൌപീനധാരിയായി കുറച്ചുനാൾ മാന്തോപ്പിലും മലയിലെ ചില ഗുഹകളിലും ഇരുന്നു മൗനമായി ധ്യാനിച്ചുവന്നു. ചില കന്നാലി മേയ്ക്കുന്ന പിള്ളേരും, തെമ്മാടികളും നോക്കിനിൽക്കുകയും കോലെടുത്തടിക്കയും കല്ലെടുത്തെറിയുകയും ചെയ്തു് ഉപദ്രവിച്ചിരുന്നു. ആൾക്കൂട്ടവും ഉപദ്രവും—അധികമധികമായപ്പോൾ നമ്മുടെ ബാലയോഗി ആരുമാരുമറിയാതെ പാതാളലിംഗഗുഹയിൽ ചെന്നു് ധ്യാനനിഷ്ഠനായി. ആ സ്ഥലം വൃത്തികേടിന്റെ വിളനിലമായിരുന്നു. പെരുംപല്ലികളും, അട്ടകളും, തേളും, എറുമ്പും, പാമ്പും, ചെറുപക്ഷികളും, ചെകിറികളും നിറഞ്ഞു ദുർഗ്ഗന്ധം വമിക്കുന്ന സ്ഥലത്തു് സ്ഥിരവാസമുറപ്പിച്ചു്, ദൂരത്തു വൃത്തികളെ വെടിഞ്ഞിന്ദ്രിയങ്ങളെ ജയിച്ചിരുന്ന യോഗിയുടെ നിശ്ചലതയിൽ

ആകാശങ്ങളലിഞ്ഞേ പോയി
കാലമതങ്ങു കലങ്ങിപ്പോയി
കാരണവാദം സ്വപ്നവുമായി
ത്രിപുടി മുടിഞ്ഞൊരു ചിന്മയമായി–

അഹോ ആശ്ചര്യം! ഗുഹയിൽ സ്ഥിരതാമസക്കാരായ ജീവികളുടെ അതിഥിയോടു കാണിച്ച ഹേളനവും ഭത്സനവും ദംശനവുമൊക്കെ വകവെക്കാതെ ഉണച്ചുയററവനായുള്ള പാരികാംക്ഷിയുടെ മുടിയും നഖവും വളർന്നു ചിടകുടുകയും ദേഹത്തിൽ ഉറുമ്പുകൾ പുററു ചമക്കുകയും മററു ജന്തുക്കൾ പാർപ്പിടമുറപ്പിക്കുകയും ചെയ്തു.

ക്ഷേത്രഭക്തന്മാരും തീർത്ഥാടകരും ബാലയോഗിയെ അന്വേഷിച്ചലഞ്ഞെങ്കിലും കാണാതെ ഋതുക്കൾ കുറെ നീങ്ങിയെങ്കിലും അവരിൽ ചിലർ വെളിച്ചവും വടിയുമെടുത്തു് പാതാളലിംഗഗുഹയിലിറങ്ങി പരതിനോക്കിയപ്പോൾ അത്ഭുതവിസ്മയഭയചകിതരായി വിറച്ചുകയ്യോടെ പുററൊക്കെ നീക്കിക്കളഞ്ഞു തിരുമേനിയെക്കണ്ടു നമസ്കരിച്ചു. ചേതനയററപോലെയുള്ള ശരീരത്തിൽ നിറച്ചും കൃമിദൂഷിതങ്ങളായ വ്രണങ്ങളും, ജടയും, മുതുകിൽ ചോരയൊലിക്കുന്ന ഒരു വലിയ പുണ്ണും പാർത്തവരൊക്കെ കണ്ണീർവിട്ടു കഴുകി. തദനന്തരം ബാലയോഗിയെ എടുത്തു് ഗുഹയിൽനിന്നു് വെളിയിലേക്കു കൊണ്ടുവന്നു് ശുശ്രൂഷകൾ നടത്തി മുനിക്കു ക്രമേണ ഉണർച്ച വന്നു.

നിരപേക്ഷനായി ലോകക്ഷേമത്തിനുവേണ്ടി ചെയ്യുന്ന മൌനധ്യാനയോഗങ്ങൾക്കുപോലും സാധനകാലങ്ങളിൽ ആദ്ധ്യാത്മികാദിതാപത്രയവിഘ്നങ്ങളാൽ അനുഭവമാകുന്ന ദുസ്സഹദുഃഖങ്ങളിത്രയെന്നു പറകവയ്യാ. ശ്രീ രമണമഹർഷിക്കും അതിലും ഭീകരമായി ശ്രീരാമകൃഷ്ണപരമഹംസദേവനും ഉണ്ടായ അനുഭവങ്ങൾ കുറിച്ചുവെച്ചിട്ടുള്ളതു് വായിച്ചറിയേണ്ടതാണു്. ഇത്തരം കഠോരസാധനാനുഷ്ഠാനങ്ങളുടെ ഫലമായി നേടിയ ആത്മസാക്ഷാൽക്കാരപ്രകാശവീചിയിൽ സംസാരസന്തപ്തരായ പലരേയും പ്രശാന്തമനസ്കരാക്കിത്തീർത്ത ശ്രീ രമണമഹർഷി തിരുവണ്ണാമലയിൽ വിജയിച്ചിരുന്നുവെന്നതു് സുവിദിതമാണല്ലോ.

(കെ. രാമദാസ്, പാലക്കാട്.)

ആഗസ്റ്റ് 1963

# പ്രബുദ്ധകേരളം

ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

വിദ്യയാ അമൃതം അശ്നുതേ




കാലടി [എറണാകുളം ഡിസ്ട്രിക്റ്റ്] കേരളം

# PRABUDDHA KERALAM

## ADVERTISEMENT RATES

| | | ORDINARY INNER PAGES | | |
|---|---|---|---|---|
| | | FULL PAGE | HALF PAGE | QUARTER PAGE |
| 12 insertions in 12 months | : | Rs. 750 | Rs. 400 | Rs. 275 |
| 6 insertions in 9 months | : | Rs. 400 | Rs. 220 | Rs. 150 |
| 3 insertions in 6 months | : | Rs. 210 | Rs. 120 | Rs. 80 |
| ONE INSERTION | : | Rs. 75 | Rs. 45 | Rs. 30 |

COVER PAGES

| | BACK COVER | | 2ND COVER | | 3RD COVER | |
|---|---|---|---|---|---|---|
| | Full | Half | Full | Half | Full | Half |
| 12 insertions in 12 months: | Rs. 2509 | Rs. 1500 | Rs. 2000 | Rs. 1200 | Rs. 1800 | Rs. 950 |
| 6 insertions in 9 months: | Rs. 1400 | Rs. 800 | Rs 1100 | Rs. 650 | Rs. 950 | Rs. 500 |
| 3 insertions in 6 months: | Rs. 725 | Rs. 425 | Rs. 575 | Rs. 350 | Rs. 500 | Rs. 275 |
| ONE INSERTION : | Rs. 250 | Rs. 150 | Rs. 200 | Rs. 125 | Rs. 175 | Rs. 100 |

The above rates are for advertisements in one colour.
25% extra for special position & 30% extra for each additional colour.
The above rates for advertisements are effective from 1st April 1962 and are not applicable to current advertisements booked before that date.

Deadine for Advertisements is 1st of Every Month for the Following Month's Issue.

SPECIAL CASH DISCOUNT FOR PAYMENT OF FULL ADVERTISEMENT CHARGES IN ADVANCE: 5%



# പ്രബുദ്ധകേരളം

വാല്യം 48 1963 ആഗസ്റ്റ് ലക്കം 8

## അമൃതവാണി

1 കൃഷ്ണ കൃഷ്ണ കൃപാലുസ്ത്വമഗതീനാം ഗതിർഭവ
സംസാരാർണ്ണവമഗ്നാനാം പ്രസീദ പുരുഷോത്തമ

2 അഭിധാവതി മാം മൃത്യുരയമുദ്ഗൂർണമുദ്ഗരഃ
കൃപണം പുണ്ഡരീകാക്ഷ രക്ഷ മാം ശരണാഗതമ്.

3 യത്ര യത്രാഭിജായേയം യദി ദുഃഖാകുലേ കുലേ
തത്ര തത്രാക്ഷയം മേഽസ്തു മാധവാരാധനം ധനമ്

4 ഗച്ഛതസ്തിഷ്ഠതോ വാപി ജാഗ്രതഃ സ്വപതോഽപി വാ
മാഭൂന്മനഃ കദാചിന്മേ ത്വയാ വിരഹിതം ഹരേ.

5 ആർത്തോ മത്സദൃശോ നാന്യസ്ത്വത്തോ നാന്യഃ കൃപാപരഃ
തുല്യ ഏവാവയോര്യോഗഃ കഥം നാഥ ന പാസി മാം

6 അലബ്ധ്വാന്തഃ പ്രവേശസ്യ താരമാ ക്രന്ദതോ ബഹിഃ
പ്രഭോ കരുണയാ കർണ്ണേ ക്രിയന്താം കൃപണോക്തയഃ

7 ജയ കൃഷ്ണ മഹാബാഹോ സംസാരനിദാഘതാപഘനസമയ
നന്ദക ജലധരധാരാശമിതാസുരദർപദാവാഗ്നേ.

8 ആപന്നോഽസ്മി ശരണ്യോഽസി സർവ്വാവസ്ഥാഽസ്മി സർവ്വദാ
ഭഗവംസ്ത്വാം പ്രപന്നോഽസ്മി രക്ഷമാം ശരണാഗതമ്

9 യദി നാസ്മി മഹാപാപീ യദി നാസ്മി ഭയാകുലഃ
യദി നേന്ദ്രിയ സംസക്തസ്തത്കോഽർത്ഥഃ ശരണേ മമ

1 കൃഷ്ണാ കൃഷ്ണാ കൃപാലുവായ അവിടന്ന് സംസാരസാഗരത്തിൽ ലക്ഷ്യത്തിലെത്താൻ കഴിയാതെ ആഴുന്ന ഞങ്ങൾക്ക് ഗതിയായി ഭവിച്ചാലും. പരമപുരുഷാ അങ്ങു ഞങ്ങളിൽ കനിഞ്ഞാലും.

2 മൃത്യു ഇതാ കൈക്കോട്ടുമുയർത്തിക്കൊണ്ട് ദീനനായ എന്റെനേക്ക് ഓടിവരുന്നു. അല്ലയോ പുണ്ഡരീകാക്ഷാ ശരണം തേടുന്ന അടിയനെ അങ്ങു രക്ഷിക്കണം.

3 ഞാൻ ഇനിയും ജനിക്കാൻ പോകുന്നതു് എവിടെയെങ്കിലുമായിക്കൊള്ളട്ടെ, ദുഃഖം നിറഞ്ഞ കുലത്തിലും ആയിക്കൊള്ളട്ടെ, അവിടെയെല്ലാം അവസാനമില്ലാത്തവിധം ഭഗവദാരാധനം എനിക്ക് ധനമായിത്തീരട്ടെ.

4 നടക്കുമ്പോഴും ഇരിക്കുമ്പോഴും ഉണരുമ്പോഴും ഉറങ്ങുമ്പോഴും എന്റെ മനസ്സ് അല്ലയോ ഹരേ ഒരിക്കലും അങ്ങയിൽനിന്നും പിരിവുള്ളതാകാതിരിക്കട്ടെ.

5 എനിക്കു സദൃശമായിട്ട് ആർത്തൻ വേറെയില്ല. അങ്ങയേക്കാൾ കൃപാപരനായിട്ടും വേറെ യാരുമില്ല. നമ്മുടെ സംയോഗം വളരെ ചേന്നതാണ്.

6 നാഥാ എന്നെ എന്തുകൊണ്ടാണ് അങ്ങു രക്ഷിക്കാത്തതു്? ഹേ പ്രഭോ ഉള്ളിൽ പ്രവേശം ലഭിക്കാതെ പുറമെതന്നെ നിന്നുകൊണ്ട് ഉച്ചത്തിൽ നിലവിളിക്കുന്ന ഈ കൃപണന്റെ വചനങ്ങൾ കരുണാപൂർവ്വം ചെവിക്കൊള്ളേണമെ.

7 ഹേ കൃഷ്ണാ മഹാബാഹോ സംസാരമാകുന്ന വേനൽക്കാലത്തെ ചൂടിന് വർഷകാലമായിട്ടുള്ളവനെ, നന്ദകം ആകുന്ന ജലധാരകൊണ്ട് അസുരന്മാരുടെ അഹങ്കാരമാകുന്ന കാട്ടുതീയെ ശമിപ്പിച്ചവനെ, അങ്ങു ജയിച്ചാലും.

8 ഞാൻ ആപത്തിൽ പെട്ടവനാണ്. അങ്ങ് എനിക്കു ശരണ്യനാണ്. എപ്പോഴും എല്ലാ അവസ്ഥയിലും ഞാൻ പെട്ടുകൊണ്ടിരിക്കുന്നു. ഭഗവാനേ ഞാൻ പ്രപന്നനായിരിക്കുന്നു. ശരണാഗതനായ എന്നെ രക്ഷിക്കണമേ.

9 ഞാൻ ഒരു മഹാപാപിയോ ഭയാകുലനോ ഇന്ദ്രിയവിഷയങ്ങളിൽ വിവശനോ അല്ലെങ്കിൽ അങ്ങയെ ശരണം പ്രാപിച്ചതുകൊണ്ട് എന്തു പ്രയോജനമാണ് നേടാനുള്ളതു്?

(സുഭാഷിതാവലിയിൽനിന്നും.)

# പാരമാൎത്ഥിക വിഷയത്തിലുള്ള ശ്രീരാമകൃഷ്ണന്റെ അത്യൽക്കടമായ ഉൽക്കണ്ഠ.

ലോകം അനിത്യവും അസുഖവുമാണെന്നുള്ള ചിന്ത ശ്രീരാമകൃഷ്ണന്റെ മനസ്സിൽ ഉദിക്കുന്നതിന് പിതൃതുല്യം താൻ സ്നേഹിച്ചിരുന്ന രാമകുമാരന്റെ മരണം കാരണമായിത്തീൎന്നിരിക്കാം. ഏതായാലും ജ്യേഷ്ഠസഹോദരന്റെ മരണത്തെപ്പററി അറിഞ്ഞതുമുതൽ ശ്രീരാമകൃഷ്ണൻ തന്റെ ഉപാസനയിൽ കൂടുതൽ താൽപ്പൎയ്യമുള്ളവനായി കാണപ്പെട്ടു. തന്റെ പരദേവതയെ സാക്ഷാൽക്കരിക്കുന്നതിനുള്ള ഒരു ദാഹം അദ്ദേഹത്തിൽ പ്രത്യക്ഷമായി. പൂജ അവസാനിപ്പിച്ചശേഷവും വളരെനേരം അമ്പലത്തിൽ ദേവിയെ ധ്യാനിച്ചുകൊണ്ട് അദ്ദേഹം കഴിക്കുമായിരുന്നു. രാമപ്രസാദനും കമലാകാന്തനും രചിച്ച ഭക്തിഗീതങ്ങൾ പാടിക്കൊണ്ട് തന്നത്താൻ മറന്ന് ഭക്തിഭാവത്തിൽ മുഴുകി അദ്ദേഹം വളരെ നേരം കഴിക്കുമായിരുന്നു. തന്റെ ദേവതയെപ്പററി നിരന്തരധ്യാനം ചെയ്യുന്നതിന് തടസ്സമായി വന്ന വൃഥാലാപം ഒരു നിമിഷംപോലും അദ്ദേഹം സഹിച്ചില്ല. ഉച്ചനേരവും നേരം ഇരുട്ടിയ ശേഷവും ക്ഷേത്രത്തിലെ ശ്രീകോവിൽ അടച്ചാൽ പഞ്ചവടിക്ക് ചുററും നിബിഡമായി വളൎന്ന തരുലതാദികളുടെ മദ്ധ്യത്തിൽ ആരും കാണാതെ പോയി ഇരുന്നു അദ്ദേഹം ലോകമാതാവിന്റെ ധ്യാനത്തിൽ തന്മയനായിത്തീരുമായിരുന്നു. നാൾ പോകുംതോറും ഈ ലോകവൈമുഖ്യവും പാരമാൎത്ഥികതൃഷ്ണയും അദ്ദേഹത്തിൽ പ്രവൃദ്ധമായിത്തീൎന്നു. ധൃതിമാനായ ആ യുവാവിനെ ദൃഢനിശ്ചയത്തിൽനിന്നും പിൻതിരിപ്പിക്കാൻ ആൎക്കാണ് കഴിയുക? പകലെല്ലാം വൻതോതിലുള്ള ദേവീപൂജയുടെ പരിശ്രമം. രാത്രിയാകട്ടെ ഉറക്കമില്ലാതെ കിടക്കയിൽ നിന്നെഴുന്നേററ് എവിടേയോ പോയി മറയുക. കഴിക്കുന്ന ആഹാരവും നാൾക്കുനാൾ കുറവായി കാണപ്പെട്ടു. ഇതെല്ലാം കണ്ട ഹൃദയൻ അന്വേഷണം നടത്തി വേണ്ടയത്ര ഉറങ്ങി ശരീരാരോഗ്യം കളയാതിരിക്കാൻ അദ്ദേഹത്തെ ഏതു പ്രകാരമാണ് വശപ്പെടുത്തുക എന്ന് ആലോചിച്ചു. കുന്നും കുഴിയും കാടും പടലുംകൊണ്ട് പകൽപോലും ദുഷ്പ്രവേശമായ ആ പ്രദേശത്ത് ഒരു നെല്ലിമരത്തിന്റെ കീഴിൽ എല്ലാവരുടേയും കൺമറവിൽ ശ്രീരാമകൃഷ്ണൻ പോയിരുന്ന് ധ്യാനിക്കുക പതിവായിരുന്നെന്ന് ഹൃദയൻ അനുമാനിച്ചു. ഒരു രാത്രി ശ്രീരാമകൃഷ്ണനെ പിൻതുടൎന്നു. അദ്ദേഹം പ്രവേശിച്ച കാട്ടിനുള്ളിൽ കടക്കാൻ ഭയന്ന ഹൃദയൻ ദൂരെനിന്ന് ചുററും കല്ലെറിയുവാൻ തുടങ്ങി. അതെല്ലാം നിഷ്ഫലമെന്നു കണ്ട് ഹൃദയൻ സ്വന്തം മുറിയിലേക്കു മടങ്ങി. മറുനാൾ അദ്ദേഹത്തോട് രാത്രി ആ കാട്ടിൽ എന്താണ് ചെയ്യുന്നതെന്നു ചോദിച്ചു. അതിന് ശ്രീരാമകൃഷ്ണൻ ഉത്തരം പറഞ്ഞു. അവിടെ ഒരു നെല്ലിമരമുണ്ട്. അതിന്റെ ചുവട്ടിൽ ഇരുന്ന് ഞാൻ ധ്യാനിക്കും. നെല്ലിമരത്തിന്റെ അടിയിൽ ഇരുന്ന് ധ്യാനിച്ചാൽ ആഗ്രഹിക്കുന്നതെല്ലാം കിട്ടുമെന്ന് ശാസ്ത്രങ്ങൾ ഘോഷിക്കുന്നുണ്ട്.

കല്ലെറിഞ്ഞും ഭയപ്പെടുത്തിയും ശ്രീരാമകൃഷ്ണനെ ഉദ്യമത്തിൽനിന്നും പിൻതിരിപ്പിക്കാൻ കഴിയാതെ ഹൃദയൻ ഒരുദിവസം ഒട്ടും ഒച്ചയുണ്ടാക്കാതെ ശ്രീരാമകൃഷ്ണന്റെ പിന്നാലെ കാട്ടിനുള്ളിലേക്കു പ്രവേശിച്ചു. അവിടെ നെല്ലിമരത്തിന്റെ ചുവട്ടിൽ ജാതരൂപധരനായി ശ്രീരാമകൃഷ്ണൻ ധ്യാനത്തിൽ മുഴുകിയിരിക്കുന്നതു കണ്ടു. അതുകണ്ട് ഹൃദയൻ സംശയിക്കാൻ തുടങ്ങി. അമ്മാവന് ചിത്തഭ്രമമാണോ? ധ്യാനിക്കണമെങ്കിൽ ആയിക്കൊള്ളട്ടെ. അതിന് യജ്ഞോപവീതവും വസ്ത്രവും മാററിക്കളയണമെന്നുണ്ടോ. അടുത്തുചെന്ന് അതേപ്പററി ചോദ്യംചെയ്തു. ഉറക്കെ കുറേ പ്രാവശ്യം ചോദിച്ചപ്പോൾ ധ്യാനത്തിൽനിന്നും ഉണൎന്ന് ശ്രീരാമകൃഷ്ണൻ ഇങ്ങിനെ പറഞ്ഞു. തനിക്കെന്തറിയാം. ഉപാധികളിൽനിന്നെല്ലാം അകന്ന് ധ്യാനം അഭ്യസിക്കണം. ജനനംമുതൽ മനുഷ്യനെ കെട്ടുന്ന എട്ടു ബന്ധങ്ങൾ ഉണ്ട്. ദ്വേഷം, ഭയം, ലജ്ജ, ഘൃ

ണ, അഹങ്കാരം, ഗർവ്വം, കുലീനതാബോധം, ആചാരനിഷ്ഠനാണ് താനെന്ന വിചാരം ഇവ എട്ടും ബന്ധങ്ങളാണ്. ഞാൻ ഒരു ബ്രാഹ്മണൻ ആയതുകൊണ്ട് എല്ലാവരിലും ഉയർന്നവനാണ് എന്നുള്ള അഹങ്കാരം, പൂണൂൽ ശരീരത്തിലുള്ളപ്പോൾ ഉണ്ടാകുന്നു. ലോകമാതാവിന്റെ ഉപാസന ചെയ്യുമ്പോൾ എട്ടു പാശങ്ങളെയും അകററി ഏകാഗ്രതയോടുകൂടി ധ്യാനിക്കണം. അതാണ് ഞാൻ അവയെല്ലാം മാററിയതു്. ധ്യാനം കഴിഞ്ഞു് പിന്നീട് അവ എടുത്തു് ധരിച്ചുകൊള്ളാം. മുൻപു് കേട്ടിട്ടില്ലാത്ത ഈ ഉത്തരം ഹൃദയനെ ആശ്ചര്യപ്പെടുത്തി. ഒന്നും മിണ്ടാതെ അവിടേനിന്നും മടങ്ങിപ്പോയി.

ത്യാഗമെല്ലാം മനസ്സിൽ മാത്രം മതി എന്ന് നമുക്ക് സാധാരണ ഒരു ധാരണയുണ്ട്. ശ്രീരാമകൃഷ്ണനാകട്ടെ ആചരണത്തിൽ വ്യക്തമാക്കാത്തതു് ഒരു ത്യാഗം ആയി പ്രായേണ കണക്കിലെടുത്തിരുന്നില്ല എന്ന് പല സംഭവങ്ങളിൽനിന്നും മനസ്സിലാക്കുവാൻ കഴിയും. ജന്മംകൊണ്ട് താൻ ശ്രേഷ്ഠനാണെന്നുള്ള ഗർവ്വം നശിപ്പിക്കുന്നതിനു വേണ്ടി മററുള്ളവർ അശുദ്ധമെന്നു പറഞ്ഞു് അകന്നുപോകുന്ന സ്ഥലങ്ങൾ അദ്ദേഹം സ്വന്തം കൈകൾകൊണ്ട് ജാഗ്രതയോടെ അടിച്ച് വെടിപ്പാക്കുമായിരുന്നു. പൊന്നും രത്നവും മണ്ണാങ്കട്ടിപോലെതന്നെ സ്വതേ വിലയൊന്നുമില്ലാത്തതാണെന്ന് കാണാൻ കഴിവില്ലാത്ത മനസ്സിന് ഐഹികഭോഗങ്ങളിൽനിന്നും പിൻവാങ്ങി യോഗാഭ്യാസം വഴി ഈശ്വരനിൽ സമ്പൂർണ്ണമായ ധ്യാനൈകാഗ്രത സമ്പാദിക്കുവാൻ കഴിയുന്നതല്ല എന്നു കേട്ട ശേഷം ശ്രീരാമകൃഷ്ണൻ ഒരു കൈയിൽ കുറെ നാണയങ്ങളും മറുകൈയിൽ മണ്ണും എടുത്തു് രൂപാ, മണ്ണാങ്കട്ടി—മണ്ണാങ്കട്ടി, രൂപാ എന്ന് പല പ്രാവശ്യം ഉച്ചരിച്ച് ഗംഗയിലെറിഞ്ഞു. ഈശ്വരൻ സർവ്വഭൂതങ്ങളിലും കുടികൊള്ളുന്നു എന്നുള്ള ബോധം തന്നിൽ എത്രമാത്രം ഉറച്ചിട്ടുണ്ടെന്നു പരീക്ഷിച്ചു. അതിന് സ്വീകരിച്ച ഉപായം ഇതാണ്. കാളീക്ഷേത്രത്തിൽ ദിവസവും പിച്ചക്കാരായ പാവങ്ങൾക്ക് ആഹാരം കൊടുക്കുമായിരുന്നു. അവർ ഊണു കഴിച്ച് പുറത്തെറിഞ്ഞ ഇലയിൽനിന്നും അല്പം വിരൽകൊണ്ടെടുത്തു് തന്റെ തലയിൽ വെയ്ക്കുകയും പ്രസാദം എന്നു പറഞ്ഞു് വായിൽ ഇടുകയും ചെയ്തിരുന്നു. അതിനുശേഷം ആ ഇലയെല്ലാം തലയിൽ വാരി ഗംഗയുടെ തിട്ടയിൽക്കൊണ്ടെറിഞ്ഞു് ചൂലുകൊണ്ട് സ്വന്തം കൈയാൽ സ്ഥലം വൃത്തിയാക്കി കഴുകി ശുദ്ധപ്പെടുത്തി. ഇപ്രകാരമുള്ള സംഭവങ്ങളിൽനിന്നും വ്യക്തമാകുന്നതു് ഇതാണ്. മനസ്സുകൊണ്ട് സങ്കല്പിച്ച ഒരു ഗുണം പ്രവൃത്തിമൂലം എത്രമാത്രം ദൃഢമായിട്ടുണ്ടെന്നു പരീക്ഷിച്ചുനോക്കാതെ ശ്രീരാമകൃഷ്ണൻ തൃപ്തനായിരുന്നില്ല. ഈശ്വരസാക്ഷാൽക്കാരത്തിന് തടസ്സമായിത്തീരുന്ന മനോഭാവം അകററുന്നതിന് ശരീരംകൊണ്ടും ഇന്ദ്രിയംകൊണ്ടും ചെയ്യേണ്ടതെല്ലാം അവ എത്രതന്നെ നൈസർഗ്ഗികമായ പ്രേരണകൾക്ക് വിരുദ്ധമായിരുന്നാലും തന്റെ ഇച്ഛാശക്തി ഉപയോഗിച്ചുതന്നെ അദ്ദേഹം ഉദ്ദേശസിദ്ധിക്കുവേണ്ടി ചെയ്ത് ഇച്ഛിച്ച വഴിയേ വശപ്പെടുത്തി ഇങ്ങിനെ പൂർവ്വസംസ്കാരങ്ങളെയെല്ലാം അതിനു വിരുദ്ധമായ നവീനസംസ്കാരങ്ങളെക്കൊണ്ട് പാടേ ജയിച്ചു.

ഏതെങ്കിലും ഒരു പ്രവൃത്തിയിൽ സമ്പൂർണ്ണവിജയം സിദ്ധിക്കണമെങ്കിൽ സർവ്വാത്മനാ അതിനുവേണ്ടി പ്രയത്നിക്കണം. കരണത്രയസമർപ്പണം കൂടാതെ ലൗകികലക്ഷ്യങ്ങൾപോലും വേണ്ടവണ്ണം കൈവരാൻ പ്രയാസമാണ്. ഈശ്വരപ്രാപ്തിയെപ്പററിയോ പറയാനില്ല. മനസ്സും വാക്കും പ്രവൃത്തിയും ഒരേവഴിക്ക് ഒഴുകിയെങ്കിൽ മാത്രമേ ഏതു സംഗതിയിലും പൂർണ്ണഫലം വേഗം സിദ്ധിക്കുകയുള്ളു. അതുകൊണ്ടാണ് 'മനസ്യേകം വചസ്യേകം കർമ്മണ്യേകം മഹാത്മനാം' 'മനസ്യന്യം വചസ്യന്യം കർമ്മണ്യന്യം ദുരാത്മനാം' എന്ന് അഭിയുക്തന്മാർ പറയുന്നതു്. ശബ്ദസ്പർശാദി വിഷയങ്ങളിൽ മനസ്സ് ഉടക്കിക്കിടക്കുന്നവർക്ക് ഈ തത്വം നേരേ തെളിവായില്ലെന്നു വരാം. പ്രാചീന വാസനകളുടെ പ്രാബല്യംകൊണ്ട് ഒരു മനുഷ്യൻ ത്യാഗം നല്ലതാണെന്നു പറഞ്ഞാലും പ്രവൃത്തിമൂലം ത്യജിയ്ക്കാൻ സന്നദ്ധനല്ല. ശരീരം എങ്ങിനേയുമിരിക്കട്ടെ ഉയർന്ന ചിന്തമതി എന്ന് അയാൾ വിചാരി

ക്കുന്നു. ഭോഗവും ത്യാഗവും കൂടി കൂട്ടിയിണക്കാനുള്ള ഈ ശ്രമം വെളിച്ചവും ഇരുട്ടും ഒരേ സമയം ഒരിടത്തു കാണാനുള്ള ശ്രമംപോലെയാണ്. ആത്മശ്രീയും അനാത്മശ്രീയും ഒരേ സമയം ആരെക്കൊണ്ടും സമ്പാദിക്കുവാൻ, സാദ്ധ്യമല്ല. ഗ്രഹിക്കേണ്ടതു് മനസാ വാചാ കർമ്മണാ ഗ്രഹിക്കണം. ത്യജിക്കേണ്ടതും അതുപോലെതന്നെയാകണം. ഈശ്വരസാക്ഷാൽക്കാരത്തിനും ഈ ഒരു മാർഗ്ഗമേയുള്ളു.

ലോകമാതാവിന്റെ സാക്ഷാൽക്കാരം ലഭിക്കുവാൻ ശ്രീരാമകൃഷ്ണൻ സാധനകൾ അനുഷ്ഠിക്കുവാൻ തുടങ്ങി. പ്രാരംഭം ഇങ്ങിനെയായിരുന്നു. ദേവീപൂജയുടെ അംഗമായി നിത്യവും രാമപ്രസാദൻ തുടങ്ങിയ ഭക്തകവികൾ നിർമ്മിച്ച ഗാനങ്ങൾ ഏറെ നേരം പാടുക പതിവായിരുന്നു. പാടുമ്പോൾ ഹൃദയം ഭക്തിപരവശമായിത്തീരും. അപാരമായ ഉൽക്കണ്ഠ തിളച്ചുപൊങ്ങി. ഇങ്ങിനെ വിചാരിക്കാൻ തുടങ്ങി. രാമപ്രസാദൻ തുടങ്ങിയ ഭക്തശിരോമണികൾ ലോകമാതാവിനെ സാക്ഷാൽക്കരിച്ചിട്ടുണ്ട്. സാക്ഷാൽക്കരിക്കുവാൻ കഴിയുമെന്നുള്ളതിനു് അതുതന്നെ തെളിവാണ്. പിന്നെ എന്തുകൊണ്ടെനിക്കു് ആ വിധം ദർശനമുണ്ടാകുന്നില്ല. അമ്മേ അവിടുന്നു് രാമപ്രസാദനു് പ്രത്യക്ഷയായി. എന്തുകൊണ്ടു് എനിക്കു് ദർശനം തരുന്നില്ല. എനിക്കു് ധനവും ബന്ധുമിത്രസമ്പത്തിയും ഭോഗങ്ങളുമൊന്നും വേണ്ട. അവിടുത്തെ കണ്ടാൽമതി. പുഴപോലെ കണ്ണുനീരൊഴുക്കിക്കൊണ്ട് ഇപ്രകാരം പ്രാർത്ഥിക്കുകയും നിലവിളിക്കുകയും ചെയ്യുമ്പോൾ മനസ്സിലുള്ള വിമ്മിഷ്ടം അല്പം കുറയുന്നതുപോലെ അദ്ദേഹത്തിനു തോന്നുമായിരുന്നു. ആശാഭരിതനായി അപ്പോൾ ഒരു ബാലനെപ്പോലെ പാട്ടുപാടി പിന്നേയും ദേവിയെ പ്രസാദിപ്പിക്കാൻ തുടങ്ങി. ഇങ്ങിനെ വളരെ ദിവസം മറ്റെല്ലാം മറന്നു് ഉപാസന, ധ്യാനം, കീർത്തനം ഇവയിൽ കഴിച്ചു. നാൾതോറും ഭക്തിപാരവശ്യം വളർന്നു.

ക്ഷേത്രത്തിലെ പൂജ നിർദ്ദിഷ്ടസമയങ്ങളിൽ പരിമിതകാലംവരെ ചെയ്യുകയാണ് പതിവു്. നാൾ ചെല്ലുംതോറും ശ്രീരാമകൃഷ്ണൻ പൂജയിൽ ചിലവാക്കിയ സമയം ഏറിത്തുടങ്ങി. പൂജചെയ്യാൻ ആസനത്തിലിരുന്ന ശ്രീരാമകൃഷ്ണൻ ചടങ്ങുപ്രകാരം ഒരു പുഷ്പം തലയിൽവെച്ചു് ധ്യാനിച്ചു് ആരംഭിച്ചു്. ചിലപ്പോൾ രണ്ടുമണിക്കൂർവരെ നിശ്ചലമായിരിക്കും. സാധാരണ പൂജകന്മാരാണെങ്കിൽ ഈ പ്രാരംഭധ്യാനത്തിൽ കുറെ നിമിഷങ്ങളിൽ കൂടുതൽ ചിലവാക്കുകയില്ല. അവരുടെ ഏകാഗ്രതയും പലപ്പോഴും ഗാഢമായിരിക്കുകയില്ല. നിവേദ്യം സമർപ്പിച്ച ശേഷം ശ്രീരാമകൃഷ്ണൻ വളരെ നേരം അമ്മ അമൃതേറുകയാണെന്നു് സങ്കല്പിച്ചുകൊണ്ടു് ധ്യാനദൃഷ്ടിയിൽ നിശ്ചലനായിരിക്കും. പുലർച്ചയ്ക്കും വൈകീട്ടും വളരെ നേരം അദ്ദേഹം പുഷ്പമാല്യങ്ങളെക്കൊണ്ടു് ദേവീവിഗ്രഹം ചാർത്തിക്കഴിക്കുമായിരുന്നു. രാവിലത്തെ പൂജകഴിഞ്ഞു് വളരെ നേരം തന്മയനായി പാടിക്കൊണ്ടിരിക്കുമ്പോഴും രാത്രി ദീപാരാധനയ്ക്കു ശേഷം വളരെ നേരം ഭാവവിവശനായിത്തീരുമ്പോഴും നിവേദ്യം സമർപ്പിക്കുന്നതിനു് താമസം നേരിടുന്നെന്നു് പിന്നേയും പിന്നേയും ഓർമ്മിപ്പിച്ചു് അദ്ദേഹത്തെക്കൊണ്ടു് ആ കൃത്യം ചെയ്യിക്കേണ്ടിവന്നിട്ടുണ്ടു്.

ശ്രീരാമകൃഷ്ണന്റെ പ്രേമഭക്തിയും നിഷ്ഠയുംകണ്ടു് ചുററും ഉള്ളവർ ആകൃഷ്ടരായി. ചിലർ പുതുമയാണിതെന്നു കണ്ടു് ആക്ഷേപിക്കാൻ തുടങ്ങിയെങ്കിലും കാലക്രമേണ അദ്ദേഹത്തിന്റെ ഇടമുറിയാത്ത പ്രയത്നം കണ്ടു് കാലക്രമേണ ബഹുമാനിക്കുവാൻ തുടങ്ങി. അന്യരുടെ അഭിപ്രായങ്ങളെ അദ്ദേഹംഗണിച്ചില്ല. അദ്ദേഹത്തിന്റെ ഹൃദയം ഗംഗാപ്രവാഹംപോലെ ലോകമാതാവിന്റെ പദയുഗളങ്ങളിലേക്കു് പ്രവഹിച്ചുകൊണ്ടിരുന്നു. മഥുരൻ വസ്തുത ഗ്രഹിച്ചു് നമുക്കു് ഒരു അസാധാരണ പൂജാരിയെ ലഭിച്ചിട്ടുണ്ടെന്നും വേഗം ദേവി പ്രസന്നയാകുമെന്നും രാസമണിയോടു്പറഞ്ഞതായി കേട്ടിട്ടുണ്ടു്. മാനസികമായ ഈ അസാധാരണ ഭക്തിഭാവം ശരീരാവസ്ഥയിലും വ്യക്തമാകുവാൻ തുടങ്ങി. ഊണും ഉറക്കവും കുറഞ്ഞു. ചോര ഹൃദയത്തിലും തലയിലും ഇടിച്ചു കയറിയതുകൊണ്ടു് കണ്ണും നെഞ്ചും ചുമപ്പായി കാണപ്പെട്ടു. മാതൃദർശനം

സിദ്ധിച്ചില്ലെങ്കിൽ ഇനി എന്താണ് ചെയ്യേണ്ടതു് എന്നൊരു വെമ്പൽ എപ്പോഴും മനസ്സിൽ ഉണ്ടായിരുന്നു. അതുകൊണ്ടു് ധ്യാനപൂജാദികൾ നീക്കിയുള്ള സമയത്തിൽ ഒരശാന്തിയും ശാരീരികമായ അസ്ഥിരതയും അദ്ദേഹത്തിൽ കാണപ്പെട്ടു. ഒരു ദിവസം ദേവീവിഗ്രഹത്തിനു മുമ്പിൽ കീർത്തനം ചെയ്തുകൊണ്ടിരുന്ന അദ്ദേഹം കണ്ണീരോടുകൂടി ഇങ്ങിനെ പ്രാർത്ഥിക്കുവാൻ തുടങ്ങി. അമ്മേ ഞാൻ എത്ര പ്രാർത്ഥിക്കുന്നു. അതിൽ അല്പവും ചെവിക്കൊള്ളുന്നില്ലല്ലോ. അവിടന്നു് രാമപ്രസാദനു് പ്രത്യക്ഷയായി. എന്തുകൊണ്ടു് എനിക്കു് അവിടത്തെ അനുഭവമുണ്ടാകുന്നില്ല. ഈ ഉൽക്കണ്ഠ അസഹ്യമായിത്തീർന്നു. നനച്ച തുണി പിഴിയുന്നതുപോലെ ആരോ ഹൃദയം നിഷ്പീഡനം ചെയ്യുന്നതായി അദ്ദേഹത്തിനു തോന്നി. ദേവീദർശനം ഉണ്ടാകുന്നില്ലല്ലോ എന്നുള്ള നിരാശ അദ്ദേഹത്തിനു് മരണവേദനയുണ്ടാക്കി. മാതൃദർശനം കൂടാതെ ജീവിതം നിഷ്പ്രയോജനമാണെന്നു് ചിന്തിച്ചു് ദുഃഖിച്ചു. ശ്രീകോവിലിന്റെ മൂലയിൽ ഒരു വാൾ ഇരിക്കുന്നതു് പെട്ടെന്നുകണ്ടു. തൽക്ഷണം അതെടുത്തു് ജീവിതമവസാനിപ്പിക്കുവാൻതോന്നി. ഭ്രാന്തനെപ്പോലെ പാഞ്ഞടുത്തു് അതു് കൈയിൽ എടുത്തു. അപ്പോൾ ദിവ്യദർശനമുണ്ടായി. ബോധരഹിതനായി നിലംപതിച്ചു. എന്താണുണ്ടായതെന്നു് ഓർമ്മയില്ലാതായി. എങ്ങിനെ രാവും പകലും കഴിഞ്ഞു എന്നു് ഓർമ്മയുണ്ടായിരുന്നില്ല. ഹൃദയാന്തർഭാഗത്തിൽ മുൻപനുഭവിച്ചിട്ടില്ലാത്ത ഒരു പരമാനന്ദപ്രവാഹമുണ്ടായി. ജഗന്മാതാവിന്റെ ചൈതന്യം അപരോക്ഷമായി. ആ സന്ദർഭത്തിൽ കെട്ടിടങ്ങളും മററുമെല്ലാം അദൃശ്യമായി. ഇന്ദ്രിയഗോചരങ്ങളായ വസ്തുക്കൾ ഒന്നും ഒരിടത്തും ഇല്ലെന്നുതോന്നി. അപ്പോൾ കണ്ടതു് മറുകരയില്ലാത്ത ചൈതന്യസാഗരം മാത്രം. എവിടെനോക്കിയാലും എത്ര ദൂരെ നോക്കിയാലും ഉജ്ജ്വലമായ തരംഗപരമ്പര അതിവേഗത്തിൽ തന്നിലേക്കു് ആഞ്ഞടിച്ചുവന്നു് തന്നെ അതിൽ മുക്കി അജ്ഞാതമായ തലത്തിലേക്കു് ഇഴയ്ക്കുന്നതായി തോന്നി. എത്ര ശ്രമിച്ചിട്ടും ബാഹ്യവസ്തുക്കളെപ്പററിയുള്ള ബോധമുണ്ടായില്ല. ഈ അനുഭവത്തിനുശേഷം ലോകമാതാവിന്റെ ദിവ്യനാമങ്ങൾ മധുരസ്വരത്തിൽ ഉച്ചരിച്ചുകൊണ്ടിരുന്ന അദ്ദേഹം ആ സച്ചിദാനന്ദസാഗരത്തിൽ ശ്രീമാതാവിന്റെ ദിവ്യമംഗളവിഗ്രഹവും ദർശിച്ചിരിക്കും എന്നു് ഊഹിക്കാം. ആദ്യത്തെ ദർശനത്തിനുശേഷം ആ ചിന്മയമൂർത്തി കാണുന്നതിനുള്ള അതിയായ ആകാംക്ഷ അദ്ദേഹത്തിലുണ്ടായി. വികാരാധിക്യത്താൽ വേദനകൊണ്ടു് നിലത്തു കിടന്നുരുളുമായിരുന്നു. അതുകണ്ടു് അന്യർ എന്തു വിചാരിക്കുമെന്നുള്ള ചിന്ത അല്പവും അദ്ദേഹത്തിനുണ്ടായില്ല. വട്ടമിട്ടു നിന്ന ജനങ്ങൾ അദ്ദേഹത്തിന്റെ ദൃഷ്ടിയിൽ നിഴലോ വരച്ചചിത്രമോ ആണെന്നേ തോന്നിയുള്ളു. അവരെക്കണ്ടു് പരിഭ്രമവും ലജ്ജയും ഉണ്ടായില്ല. ഉൽക്കണ്ഠകൊണ്ടു് ബാഹ്യബോധം പോയപ്പോൾ ചിന്മയമൂർത്തിയായ ജഗന്മാതാവു് വരാഭയഹസ്തയായി കാരുണ്യാർദ്രസ്മിതത്തോടെ തന്നെ പലപ്രകാരത്തിൽ ബോധിപ്പിച്ചു് സാന്ത്വനം ചെയ്യുന്നതായിക്കണ്ടു.

സ്വാമി വിമലാനന്ദ

# കരുണാവിലാസം

(1)

യസ്യാന്തരം സ്വരസതഃ കരുണാരസാർദ്രം
യസ്യാനനം മധുരഭാഷണഹാസഹൃദ്യം
ഹസ്തൗ ച യസ്യ കൃപണാംഘ്ര്യഭിമർശപൂതൗ
തസ്യ പ്രസീദതി ഹരിസ്സകലാന്തരാത്മാ.

യാതൊരുവന്റെ ഹൃദയമാണോ സ്വഭാവേന കരുണാരസംകൊണ്ടലിഞ്ഞിരിക്കുന്നതു്, യാതൊരുവന്റെ, മുഖമാണോ മധുരമായ വാക്കുകൊണ്ടും ചിരികൊണ്ടും ഹൃദ്യമായിരിക്കുന്നതു്, യാതൊരുവന്റെ കൈകളാണോ ദീനന്മാരുടെ കാൽ തലോടി ശുദ്ധങ്ങ

ളായിരിക്കുന്നതു്, അവന്റെനേരെ സകലാന്തരാത്മാവായ ഹരി പ്രസാദിക്കുന്നു.

(2)

മൂകാതുരാന്ധബധിരാജ്ഞദരിദ്രദേഹേ–
ഷ്വാത്മാനമേവ യദിവാ ഭഗവന്തമേവ
ആതപ്യമാന മവലോക്യ നയസ്യ ചേതഃ
കമ്പേത തസ്യ വയുനപ്രണയൌ കിയന്തൌ?

ഊമകളുടേയും രോഗികളുടേയും കുരുടന്മാരുടേയും ചെകിടന്മാരുടേയും മൂഢന്മാരുടേയും ദരിദ്രന്മാരുടേയും ശരീരങ്ങളിൽ അവനവനെത്തന്നെ അഥവാ ഭഗവാനെത്തന്നെ സങ്കടപ്പെടുന്നതായി കണ്ടു യാതൊരുവന്റെ മനസ്സാണോ ഇളകാത്തതു്, അവനു ജ്ഞാനവും ഭക്തിയും എത്രമാത്രമുണ്ടു്?

(3)

യല്ലക്ഷണം സർവ്വചരാചരേഷു
സ്വാത്മേശ്വരാലോകനമാമനന്തി
തജ്ജ്ഞാനഭക്തീ കൃപണവ്രജേഷു–
കാരുണ്യ ശൂന്യസ്യ കഥം ഘടേതേ?

എവയുടെ ലക്ഷണം സകല ചരാചരങ്ങളിലും സ്വന്തം ആത്മാവിനേയും ഈശ്വരനേയും കാണലായിട്ടു മാമറകളോതുന്നുവോ, ആ ജ്ഞാനഭക്തികൾ ദീനവർഗ്ഗങ്ങളിൽ കാരുണ്യമില്ലാത്തവനു് എങ്ങനെ ഘടിക്കുന്നു?

(4)

ന തത്ര ശുദ്ധി ർന്ന ച തത്ര ധർമ്മോ
ന തത്ര വേദോ ന ച തത്ര യോഗഃ
ന തത്ര മുക്തി ർന്ന ച തത്ര ഭക്തി–
ർയ ദന്തരംഗേ നദയാ പ്രവൃത്തിഃ

ഏതന്തരംഗത്തിലാണോ ദയയുടെ പ്രവാഹമില്ലാത്തതു്, അവിടെ ശുദ്ധിയില്ല, അവിടെ ധർമ്മവുമില്ല, അവിടെ വേദമില്ല, അവിടെ യോഗവുമില്ല, അവിടെ മുക്‌തിയില്ല, അവിടെ ഭക്‌തിയുമില്ല.

(5)

പരേഷു സീദത്സു ദുരന്തദുഃഖൈഃ
സ്വയം ദയാം യോ ന കരോതി മർത്യഃ
കൃപാകടാക്ഷം ഭഗവത്സകാശാൽ
പ്രതീക്ഷിതും തസ്യ കുതോഽധികാരഃ?

കരയററ അഴലുകൾ മൂലം മററുള്ളവർ ഉഴലുമ്പോൾ ഏതു മനുഷ്യനാണോ സ്വയം കനിവു കാണിയ്ക്കാത്തതു്, അവനു ഭഗവാന്റെ അടുക്കൽനിന്നും കരുണാകടാക്ഷം പ്രതീക്ഷിയ്ക്കാനെന്തവകാശമാണുള്ളതു്?

(6)

കൈവല്യസൌഖ്യം കൃപയൈവ ഹിത്വാ
മത്സ്യാദിരൂപൈ ർവ്വിവിധാവതാരൈഃ
സംക്ലിശ്യമാനസ്യ ഹരേ സ്സഖിത്വം
വിന്ദേൽ കഥം നിഷ്കരുണോ മനുഷ്യഃ?

മോക്ഷസുഖത്തെ കൃപകൊണ്ടുതന്നെ വെടിഞ്ഞു മത്സ്യാദികളായ പല അവതാരങ്ങൾ കൈക്കൊണ്ടു കഷ്ടപ്പെടുന്ന ശ്രീഹരിയുടെ സഖ്യം നിർദ്ദയനായ മനുഷ്യൻ എങ്ങനെ നേടും?

(7)

ജന്മാനി കർമ്മാണി സുഭാഷിതാനി
നാമാനി രൂപാണ്യഖിലാനി യസ്യ
കാരുണ്യപൂർണ്ണാനി ഭവന്തി, തസ്യ
വിഷ്ണോഃ പ്രിയഃ സ്യാൽ കിമനാർദ്രധീർയഃ?

യാതൊരുവന്റെ ജന്മങ്ങളും കർമ്മങ്ങളും സുഭാഷിതങ്ങളും നാമങ്ങളും രൂപങ്ങളുമെല്ലാം കാരുണ്യപൂർണ്ണങ്ങളാണോ, ആ വിഷ്‌ണുവിനു് ബുദ്ധിയ്ക്കലിവില്ലാത്തവൻ പ്രിയനാകുമോ?

(8)

സംഖ്യാതിഗേ ഭക്തിമതാം കുടുംബേ
സാംദ്രഷ്ടുമേകോഽപി ന ശക്യതേ സഃ
യോ ഭൂതകാരുണ്യമഹാതരംഗൈ–
ർന്നാന്ദോളിതോ നാകുലിതോ ന ദീർണ്ണഃ

ഭൂതദയയുടെ വൻതിരകളെക്കൊണ്ടു് ഉലയാതെയും കുഴങ്ങാതെയും പിളരാതെയും ഒരൊററ ആളെ എണ്ണമററ ഭക്തന്മാരുടെ കുടുംബത്തിൽ കണ്ടെത്താൻ കഴിയില്ല.

(9)

പശ്യാംബരീഷം പൃഥുമാഞ്ജനേയം
രുക്മാംഗദം ധർമ്മസുതം ശമീകം
ഗാംഗേയ മൈന്ദ്രിം വിദുരം ശുകം ച
സർവ്വാൻ കൃപാഭാരവിശീർണ്ണ ചിത്താൻ

അംബരീഷനെയും പൃഥുവിനെയും ഹനുമാനെയും രുക്മാംഗദനെയും ധർമ്മപുത്രരെയും ശമീകനെയും ഭീഷ്മരെയും അർജ്ജുനനെയും വിദുരനെയും ശുകനെയും നോക്കു: എല്ലാവരും കൃപാഭാരംകൊണ്ടു ഹൃദയം തവിടുപൊടിയായിരിക്കുന്നവരത്രെ.

(10)

വീക്ഷസ്വ സീതാം ശബരീം യശോദാം
ഭീഷ്മാത്മജാതാം വസുദേവജായാം
പാഞ്ചാലപുത്രീം വിദുരസ്യ പത്നീം
സർവ്വാ ഘൃണാ പൂർണ്ണ വിശീർണ്ണ ചിത്താഃ

സീതയെയും ശബരിയെയും യശോദയെയും രുക്മിണിയെയും ദേവകിയെയും പാഞ്ചാലിയെയും വിദുരപത്നിയെയും നോക്കു: എല്ലാവരും കാരുണ്യത്താൽ കോളിളകി കരൾ പൊട്ടിപ്പൊടിഞ്ഞവർ!

(11)

പ്രഹ്ലാദദധ്യുങ്മുനിരന്തി ദേവ–
വാത്മീകി പാരാശര നാരദാദ്യാഃ
സർവ്വേ ച ഭക്താഃ കരുണാമൃതേന
നിത്യം ദ്രുതാന്തഃകരണാ ഭവന്തി

പ്രഹ്ലാദൻ, ദധീചിമഹർഷി, രന്തിദേവൻ, വാത്മീകി, വേദവ്യാസൻ, നാരദൻ തുടങ്ങിയ സകല ഭക്തന്മാരും കരുണാമൃതംകൊണ്ടു സദാ നെഞ്ചലിഞ്ഞവരാകുന്നു.

(12)

അന്യസ്യ സർവ്വസ്യ ഭവാർത്തി ശാന്ത്യൈ
ത്യക്ത്വാ സ്വമുക്തിം നരകം പ്രയാതും
ഉദ്യുഞ്ജതാം ഭാഗവതോത്തമാനാം
കോ മാതു മീഷ്ടേ കരുണാവഗാഹം?

മററുള്ളവരുടെ എല്ലാവരുടേയും സംസാരസങ്കടം തീർക്കാൻവേണ്ടി അവരവരുടെ മുക്തിയെ വലിച്ചെറിഞ്ഞു നരകത്തിലേക്കു പോകാനൊരുങ്ങിയിരിക്കുന്ന ഭക്തോത്തമന്മാരുടെ കാരുണ്യത്തിൻെറ ആഴമളക്കാൻ ആരാളാകുന്നു?

(13)

ന ക്രോധലോഭാദിമലാനി യസ്യ
ന സ്വാത്ഥചിന്താകണികാപി യസ്യ
സ്നേഹസ്തു യസ്യ പ്രവഹത്യജസ്രം
കിം വർണ്ണ്യതേ തസ്യ മനഃപ്രശാന്തിഃ?

കോപം ലോഭം തുടങ്ങിയ ചളികളില്ലാതിരിക്കുന്നതു് യാതൊരാളുടെക്കാണോ, സ്വാത്ഥവിചാരത്തിൻെറ ശകലംപോലുമില്ലാത്തതു് എവന്നാണോ, സ്നേഹമാണെങ്കിൽ ഇടമുറിയാതെ ഒഴുകുന്നതു ആർക്കാണോ, അയാളുടെ മനശ്ശാന്തിയെ എങ്ങനെ വർണ്ണിക്കേണ്ടു?

(14)

സർവ്വാത്മകത്വം തവ ശൃണ്വതോഽപി
ഹന്ത ഹരേ, ഖിദ്യതി നാന്യദുഃഖേ;
സ്നേഹദ്രുതം നാസ്തികവന്മമൈവ
മന്യേ വരം നിർദയഭക്തഭാവാൽ

അല്ലയോ ഭഗവാനേ, നിന്തിരുവടി സർവ്വാത്മാവാണെന്നു കേട്ടിട്ടും എൻെറ മനസ്സു് അന്യൻെറ ദുഃഖത്തിൽ വ്യസനിക്കുന്നില്ല. നിർദ്ദയനായ ഭക്തൻെറ നിലയേക്കാൾ സ്നേഹത്തിലലിഞ്ഞ നാസ്തികൻെറ സ്ഥിതിതന്നെയാണു് ഭേദമെന്നെനിക്കു തോന്നുന്നു.

(15)

ദീനേഷു കാരുണ്യ വിവർജിതസ്യ
ശുഷ്കസ്യ ഭക്തസ്യ ദശാവിശേഷാൽ
ഭൂതാനുകമ്പാമൃതപേശലസ്യ
കാഷ്ഠാ വരം കേവല നാസ്തികസ്യ

ദീനന്മാരിൽ കാരുണ്യമില്ലാത്ത ശുഷ്കനായ ഭക്തന്റെ അവസ്ഥയേക്കാൾ ഭൂതാനുകമ്പാമൃതംകൊണ്ട് മൃദുലനായ വെറും നാസ്തികന്റെ പദവിയാണു ഭേദം.

(16)

ജന്മാദിമുക്തോഽപി പരാവരേശോ
ഭക്താനുകമ്പാ വ്യഥിതാശയസ്സൻ
ഗോപായതേ സ്വൈര മനന്യനാഥാൻ
ഗോപായതി പ്രാകൃതധേനു യൂഥാൻ.

ജന്മം മുതലായ ഷഡ്ഭാവവികാരങ്ങളില്ലാത്ത സർവ്വേശ്വരൻ ഭക്താനുകമ്പകൊണ്ട് ഹൃദയംനൊന്തിട്ട് സ്വേച്ഛയാ ഗോപനായിത്തീരുകയും മററാശ്രയമില്ലാത്ത പ്രാകൃതങ്ങളായ കാലിക്കൂട്ടങ്ങളെ കാത്തു രക്ഷിക്കയും ചെയ്യുന്നു.

(17)

ജ്ഞാന ക്രിയാ ഭക്തി സമാധിയോഗാ-
ശ്ശുഷ്കാ ഭവേയുര്യദസന്നിധാനാൽ,
കൈവല്യനാഥോഽവതരത്യഭീഷ്ണം
യൽ പ്രേരിത, സ്താം കരുണാം നമാമി

ജ്ഞാനകർമ്മഭക്തി രാജയോഗങ്ങൾ യാതൊന്നില്ലെങ്കിൽ ശുഷ്കങ്ങളാകുമോ കൈവല്യനാഥൻ, യാതൊന്നിന്റെ പ്രേരണയാലാണോ കൂടെക്കൂടെ അവതരിക്കുന്നതു്; ആ കരുണയെ ഞാൻ പണിയുന്നു.

(ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാട്)

## ദേവീമാഹാത്മ്യവും ദുർഗ്ഗാപൂജയും.

എല്ലാത്തെയും ഒതുക്കിപ്പിടിച്ച് ഇടുങ്ങിയ മനോഭാവമില്ലാതെ സമഗ്രജീവിതത്തെ ഉദ്ഗ്രഥനം ചെയ്യുന്ന ജീവിതദർശനവും സാക്ഷാത്ക്കാരത്തിനുള്ള ഒരു മാർഗ്ഗവും മിക്ക ഭാരതീയ സംസ്കാരങ്ങൾക്കുമുള്ള ഒരു സാമാന്യലക്ഷണമാണ്. വ്യക്തിയും സമൂഹവും ഭൂമിയും സ്വർഗ്ഗവും ഇഹവും പരവും ഒത്തിണങ്ങുന്നതിനു സഹായിക്കുന്ന ഒരു അഭിവീക്ഷണം അതിൽനിന്നും നമുക്കു ലഭിക്കുന്നു. നമ്മുടെ ഭൂഖണ്ഡത്തിന്റെ ഒരാദ്ധ്യാത്മികമായ ചിത്രം അതിൽനിന്നും നമുക്കു കിട്ടുന്നു. ഈ ചിത്രത്തിൽ വിവിധമായ ആത്മാനുഭവങ്ങളെ വളർത്തുന്ന അനേകം കേന്ദ്രങ്ങളും അവയോടു ചേർന്നുള്ള ക്ഷേത്രങ്ങളും വഴക്കപ്രകാരമുള്ള പ്രത്യേക ലക്ഷണങ്ങളോടുകൂടിയ പുണ്യപീഠങ്ങളും ചിതറിക്കിടക്കുന്നതായി കാണാം. ജൈനമന്ദിരങ്ങളും ബൌദ്ധവിഹാരങ്ങളും അദ്വൈതസമ്പ്രദായപ്രകാരമുള്ള നാലുദിക്കിലുമുള്ള ദിവ്യക്ഷേത്രങ്ങളും വൈഷ്ണവപ്രധാനമായ പട്ടണങ്ങളും ശൈവതീർത്ഥങ്ങളും ശാക്തപീഠങ്ങളുമെല്ലാം ഉത്തേജനവും ഐക്യവും നൽകുന്ന ഓരോ പ്രഭാകേന്ദ്രങ്ങളാണ്. പഴമൊഴിപ്രകാരം ദേഹത്യാഗംചെയ്ത സതീദേവിയുടെ ശരീരം ശിവൻ ശൂലത്തിൽ ചുഴററിയപ്പോൾ വേറവേറായി അൻപത്തിരണ്ടു സ്ഥാനങ്ങളിൽ വീഴുകയുണ്ടായെന്നു വിശ്വസിക്കപ്പെടുന്നു. ദുർഗ്ഗാദേവിയുടെ മാഹാത്മ്യം ഇതിൽനിന്നും വ്യക്തമാകുന്നു. വിഷ്ണുവിനെ അല്ലെങ്കിൽ കൃഷ്ണനെ പുരുഷോത്തമനെന്നു പറയുന്നു. അതുപോലെത്തന്നെ ജഗജ്ജനനി മുൻപുപറഞ്ഞ ദിവ്യരൂപങ്ങളിൽക്കൂടി അഭിധാനം ചെയ്യപ്പെടുന്നു. ജഗന്മാതാവ് ഭാരതത്തിലുടനീളം പൂജിക്കപ്പെടുന്നു. ദക്ഷിണ ഇൻഡ്യയിൽ കൊത്തിയെടുത്തിട്ടുള്ള ദേവീവിഗ്രഹങ്ങൾ ആറാംശതകംമുതൽ കാണാൻ കഴിയും.

താന്ത്രിക ഉപാസന നാലു പിരിവുകളോടുകൂടി

യതാണു്. ഗൌഡരീതിയിലുള്ള ഉപാസന പൂർവ്വദേശത്തും കേരളരീതിയിലുള്ളതു് മദ്ധ്യദേശത്തും കാശ്മീരിരീതിയിലുള്ളതു് പശ്ചിമദേശത്തും വിലാസരീതിയിലുള്ളതു് എല്ലായിടത്തും കാണപ്പെടുന്നുവെന്നു പറയുന്നു. മഹേശ്വരൻ ഉപദേശിച്ചിട്ടുള്ള ആഗമങ്ങൾ മൂന്നുമേഖലകളെ ആസ്പദമാക്കി വിഷ്ണുക്രാന്ത, രഥക്രാന്ത, അശ്വക്രാന്ത എന്നു മൂന്നു പേരുകളാൽ അറിയപ്പെടുന്നു. ഇവ വിന്ധ്യന്റെ കിഴക്കും തെക്കും പടിഞ്ഞാറുമാണെന്നു വിചാരിക്കപ്പെടുന്നു. അവയുടെ വ്യാപ്തി ജാവാവരേയും മഹാചീനദേശംവരേയും ഉണ്ടായിരുന്നുവത്രെ. തന്ത്രോപാസന ബംഗാളിൽ ഉത്ഭവിച്ചു് മിഥിലയിൽ യൗവ്വനംപ്രാപിച്ചു് മഹാരാഷ്ട്രത്തിൽ ചിലയിടങ്ങളിൽ പ്രകാശിച്ചു് ഗൂർജ്ജരദേശത്തിൽ ലോപിച്ചുപോയതായി ഒരു ശ്ലോകത്തിൽ കാണുന്നു.

വങ്ഗദേശം തന്ത്രപരമായ ഉപാസനയുടെ ഒരു കോട്ടയായിരുന്നെങ്കിൽ മഹേശ്വരിയായി ദുർഗ്ഗാദേവിയെ അവിടെ ഏററവുമധികം വൈഭവത്തോടുകൂടി പൂജിച്ചിരിക്കണം. മാർക്കണ്ഡേയപുരാണത്തിലെ ദുർഗ്ഗാസപ്തശതി അഞ്ചാംശതകത്തിനുമുൻപു് രചിക്കപ്പെട്ടതല്ലെന്നിരുന്നാലും ദേവീപൂജ അതിപ്രാചീനമായ വൈദികകാലംമുതൽ നിലനിന്നിരിക്കണം. മൃണ്മയവിഗ്രഹത്തെപ്പററി സപ്തശതിയിൽ പറയുന്നുണ്ടു്. മഹാഭാരതത്തിൽ ദേവീസ്തോത്രം രണ്ടുപ്രാവശ്യം വരുന്നുണ്ടു്. ദേവിയെപ്പററി രാമായണത്തിലും സൂചനയുണ്ടു്. കേനോപനിഷത്തിലും ദേവീസൂക്തത്തിലും ലോകമാതാവിനെ പ്രപഞ്ചശക്തികൾക്കെല്ലാം ആധാരമായി വർണ്ണിച്ചിട്ടുണ്ടു്. ഈ അന്തർയ്യാമിത്വമാണു് സപ്തശതിയിലും വർണ്ണിച്ചുകാണുന്നതു്. ഇപ്പോൾ ബങ്കാളിൽ കാണുന്ന വൈവിധ്യപൂർണ്ണമായ ദുർഗ്ഗോപാസനാപദ്ധതി ഉത്തരബംഗാളിലുണ്ടായിരുന്ന ദനുജമർദ്ദനനെന്ന രാജാവിന്റെ കാലത്താണു് ഉണ്ടായിട്ടുള്ളതെന്നു ചരിത്രം ചൂണ്ടിക്കാണിക്കുന്നു. മഹായാനബുദ്ധമതത്തിലുള്ള പലമാതിരി വിഗ്രഹങ്ങൾ ദുർഗ്ഗാപൂജയിലെ നാനാരൂപങ്ങളുടെ സമാഹാരത്തിനു സൂചന കൊടുത്തിരിക്കാം. എങ്കിലും ആദ്യത്തെ പ്രേരണ വേദത്തിൽനിന്നുതന്നെയാണുണ്ടായിട്ടുള്ളതെന്നു സപ്തശതിപാരായണത്തിനു മുമ്പായി ദേവീസൂക്തം പഠിക്കുന്ന രീതി തെളിവുനല്കുന്നുണ്ടു്. വങ്ഗദേശത്തും പുറമെയും നവരാത്രിമഹോത്സവം നടത്തപ്പെടുന്നു. അപ്പോൾ പൂർണ്ണകുംഭം സ്ഥാപിച്ചു് നവപത്രം എന്ന പേരിൽ ഒൻപതു ചെടികളുടെ ഇലകളും വേരുകളും പ്രതീകമായി സ്ഥാപിച്ചു് പൂജനടത്തുന്നു. ഇതും ശരത്കാലത്തിലെ ഒരു ധാന്യോത്സവമാണെന്നു കാണിക്കുന്നു. കലാദൃഷ്ടിയോടുകൂടി പ്രധാന വിഗ്രഹങ്ങളേയും അംഗദേവതകളേയും ഏകരസമായി സമാഹരിച്ചിരിക്കുന്നതു് വംഗദേശത്തെ ആശയമായിരിക്കാം. ഇൻഡ്യയിലെവിടെയും അതു നിശ്ചയമായും സമാഹ്ലാദകമാണു്.

ദുർഗ്ഗാപൂജയിൽ നടുവിൽ വരുന്ന രൂപം സർവ്വശക്തിമയിയായ ദുർഗ്ഗയാണു്. ലോകജനനി നിശ്ശേഷദേവഗണശക്തിസമൂഹമൂർത്തിയാണു്. സന്താനങ്ങളോടുകൂടിയ ഒരു മഹാമാതാവു്. ലക്ഷ്മിയും സരസ്വതിയും കാളിയും ദുർഗ്ഗയും എല്ലാം ജഗത്മാതാവുതന്നെ. ഈ രൂപത്തോടുചേർന്നു് മഹിഷാസുരനെ അള്ളിപ്പിടിച്ചിരിക്കുന്ന സിംഹത്തേയും ഭയങ്കരമായ മഹിഷത്തിൽനിന്നും പൊട്ടിപ്പുറപ്പെട്ട അസുരനേയും കാണാം. വിതാനരൂപത്തിൽ ആദ്യദേവതകളേയും അവതാരങ്ങളേയും പ്രഭയിൽ ചിത്രീകരിച്ചിരിക്കുന്നു. എല്ലാംകൂടി അന്യാദൃശമായ ഒരു ഗാംഭീര്യവും മഹിമയുമാണു് വെളിപ്പെടുത്തുന്നതു്.

രവീന്ദ്രനാഥടാഗൂർ ഭുവനേശ്വരം സന്ദർശിച്ചശേഷം ബുദ്ധപൂർവ്വയുഗത്തിലെ ഭാരതത്തിന്റെ സന്ദേശത്തെപ്പററി പറഞ്ഞതുതന്നെയാണു് ദുർഗ്ഗാപൂജ ചിത്രീകരിക്കുന്നതു്. ദുർഗ്ഗാപൂജ ചൂണ്ടിക്കാണിക്കുന്നതിതാണു്. നിത്യജീവിതത്തിൽ പരദേവതയെ പ്രതിഷ്ഠിക്കണം. പ്രതിനിമിഷം വരുന്ന സുഖത്തിലും ദുഃഖത്തിലും ആ ദേവതയുടെ ചലനം സാക്ഷാത്കരിക്കണം. ജീവന്റേയും പരാശക്തിയുടേയും ഐക്യം അനുഭവമാകണം. ദേവതാമഹത്വം ഈവിധം വശ്യമായാൽ ആ പവിത്രത സമൂഹജീവിതത്തിൽ വികസിക്കുകയും